


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ശ്രീരാം ജയരാം
# ജയജയ രാം



മിസ്സിസ്സ് റ്റി. എൻ. കെ. നായർ

PUBLISHERS:
DHARMA DESAM PRESS,
TRIVANDRUM.

As. 12 7-11-1956.

ശ്രീരാം ജയ രാം ജയ ജയ രാം

ഈ ദിവ്യ നാമത്തിൽ അന്തർലീനമായിട്ടുള്ള മഹത്തായ തത്വത്തെ ജീവിതത്തിൽ പകർത്തുവാൻ യത്നിക്കുവിൻ! ജീവിതം സത്യത്തിലും, ധർമ്മത്തിലും, അഹിംസയിലും അധിഷ്ഠിതമായി കഴിഞ്ഞാൽ പ്രകൃതി പുരുഷ ബന്ധത്തിന്റെ പൊരുളായ സീതാരാമ ചൈതന്യം അനുഭവസിദ്ധമാകുന്നതാണ്. ഈ ശുദ്ധസാത്വിക ജ്ഞാനത്തിന്റെ പ്രഭയാൽ ദൃക്, ദൃഷ്ട, ദർശനമെന്ന ത്രിപുടികളെ സ്വഭാവത്തിൽ ലയിപ്പിച്ച് സ്വതന്ത്രനും, സ്വയംപ്രകാശനുമായ ആത്മാരാമനായി വിരാജിക്കുവിൻ! ഓംകാര പൊരുളായ ഈ ദിവ്യനാമത്തിന്റെ ശക്തിയാൽ കർമ്മയോഗത്തിന്റെ രഹസ്യവും, ഭക്തിയോഗത്തിന്റെ മഹത്വവും ജ്ഞാനയോഗത്തിന്റെ സത്തയും അനുഭവിച്ചു — ലോകസേവനാർത്ഥം ജീവിക്കുന്ന ഉത്തമസന്താനങ്ങളായിത്തീരുവിൻ! പ്രേമപൂർണ്ണാനുഗ്രഹം

രമാദേവി.

7. 11. 56.

# പ്രസ്താവന

ശ്രീ രമാദേവിഭക്തമണ്ഡലിയുടെ നിഷ്കളങ്കമായ ഭക്തിഭാവം മൂർത്തീഭവിച്ചതുപോലെ പരിശോഭിക്കുന്ന ഒരു മനോഹരമായ ആദ്ധ്യാത്മികമന്ദിരം, ഭക്തമണ്ഡലിയുടെ പ്രധാന രക്ഷാധികാരിണിയും അഖിലേന്ത്യാപ്രശസ്തയും ആദ്ധ്യാത്മികകലാതല്പരയുമായ അമ്മ മഹാറാണി തിരുമേനിയാൽ അടുത്തകാലത്തു തന്നെ ശിലാസ്ഥാപനകർമ്മം നിർവ്വഹിക്കപ്പെട്ടു് — മഹാരാജാവു തിരുമേനിയാൽ സമുദ്ഘാടനം ചെയ്യപ്പെടുന്ന ഇന്നത്തെ മംഗളകർമ്മവേളയിൽ – അഖിലപാവനിയായ സദ്ഗുരു ശ്രീ രമാദേവി തന്റെ ദിവ്യസാന്നിദ്ധ്യം കൊണ്ടു് അനന്തനഗരിയെ ആത്മചൈതന്യപൂർണ്ണവും ആനന്ദപുളകഭൂഷിതവും ആക്കിത്തീർക്കുന്ന ശുഭമുഹൂർത്തത്തിൽ - ചിരപ്രതീക്ഷിതമായ കേരളപ്പിറവിയുടെ ആഹ്ളാദപൂർണ്ണദിനത്തിൽ — സദ്ഗുരു ശ്രീ രമാദേവിയുടെ ഉപദേശാമൃതധാരകൾ കൊണ്ടു് മധുരവും ശ്രീരാമതത്ത്വാവിഷ്കരണംകൊണ്ടു ഗഹനവും ആയ ഈ ഗ്രന്ഥതല്ലജത്തെ സജ്ജനസമക്ഷം സമർപ്പിക്കുന്നതു് സമുചിതമായിരിക്കുമല്ലോ. ഗുരുദേവിയുടെ കയ്പടയിലുള്ള ഒരു ദിവ്യസന്ദേശം ഫോട്ടോ ബ്ളാക്കാക്കി ഇതിൽ ചേർക്കുകയും ശ്രീ രമാദേവിമന്ദിരത്തിന്റെ ഫോട്ടോതന്നെ പുസ്തകത്തിന്റെ മുഖചിത്രമാക്കുകയും ചെയ്തിട്ടുണ്ടു്.

വിവിധഭാഷാപണ്ഡിതനും, വിഭിന്നകാര്യവ്യഗ്രനും ആദ്ധ്യാത്മിക ശ്രീശോഭിതനുമായ ശ്രീ. പി. ശേഷാദ്രിഅയ്യരാണു പരമഭക്തയും ഗുരുദേവിയുടെ വാത്സല്യത്തിനു തികച്ചും പാത്രീഭൂതയുമായ മിസ്സിസ്സ് ടി. എൻ. കെ. നായരുടെ ഈ ഗ്രന്ഥത്തിനു്

ഒരു അവതാരിക എഴുതിയിരിക്കുന്നതു്. കൃത്യാന്തരബാഹുല്യങ്ങൾക്കിടയിൽ പ്രസ്തുത കർമ്മത്തിനു സമയം കണ്ടുപിടിച്ചതായ അദ്ദേഹത്തിന്റെ മഹാമനസ്കതയ്ക്കു മുമ്പിൽ കോടി കോടി നമസ്കാരം ! !

കാലോചിതമെന്നു കരുതുന്ന ഈ ചെറിയ ഗ്രന്ഥം ഗുരുദേവിയുടെ ചരണകമലങ്ങളിൽ വിനീതോപഹാരമായി വിളങ്ങുമാറാകട്ടെ !!!

പ്രസാധകർ.

# മുഖവുര

"ഹരേർനാമ ഹരേർനാമ
ഹരേർനാമൈവ കേവലം
കലൌ നാസ്ത്യേവ നാസ്ത്യേവ
നാസ്ത്യേവ ഗതിരന്യഥാ"

കലിയുഗത്തിൽ ഭഗവന്നാമം മാത്രമാണ് പരമഗതിക്കു പര്യാപ്തമായ ഒരൊററമാർഗ്ഗം എന്ന് ശാസ്ത്രങ്ങൾ ഘോഷിക്കുന്നു. ഭാരതഭൂമിയിൽ ഏകദേശം അഞ്ചുശതാബ്ദങ്ങൾക്കു മുൻപ് ആവിർഭവിച്ച ശ്രീകൃഷ്ണചൈതന്യദേവൻ ഈ പരമാർത്ഥത്തെ വെളിപ്പെടുത്തി സ്വജീവിതം നാമപ്രചാരത്തിനായി സമർപ്പിച്ചു. അദ്ദേഹത്തിൻെറ ഉപദേശത്തിനു ദാക്ഷിണാത്യദേശങ്ങളിൽ അത്ര പ്രാഭവം ഉണ്ടായിട്ടില്ല.

സുലഭവും യുഗോചിതവും ആയ ഭഗവന്നാമവൈഭവം അനുഭവസിദ്ധമാക്കിയ ശ്രീ സദ്ഗുരു രമാദേവി ഭാരതത്തിലും വിശേഷിച്ച് ദാക്ഷിണാത്യദേശങ്ങളിലും അസംഖ്യം ജനങ്ങളുടെ ഹൃദയത്തിൽ നാമജപശക്തി ദൃഢമൂലമാക്കിക്കൊണ്ട് ഗീതാപ്രോക്തമായ ലോകസംഗ്രഹം നിർവഹിക്കുന്നു.

"ഈ നാമത്തെക്കുറിച്ച് ഞാൻ അത്യധികം കീർത്തിക്കുന്നതെന്തെന്നാൽ, ഈ നാമശക്തിയാണ് എന്നെ പരമലക്ഷ്യത്തിൽ എത്തിച്ചതു" ഇത്യാദി അനുഭവ വാക്യങ്ങൾ ആരുടെ ഹൃദയത്തെയാണ് പ്രചോദിപ്പിക്കാത്തതു്?

നാമങ്ങൾ പലതുണ്ടെങ്കിലും വാല്മീകിമഹർഷിയെ ആദി കവിയും മഹർഷിശ്രേഷ്ഠനും ആക്കിയ ശ്രീരാമനാമത്തിൻെറ മഹിമ അന്യാദൃശം തന്നെ. ഹിന്ദിസാഹിത്യസാമ്രാജ്യത്തിലെ സാർവഭൗമനായ ശ്രീ തുളസീദാസൻ തൻെറ രാമചരിതമാനസത്തിൽ രാമനാമ മാഹാത്മ്യം സവിസ്തരം പ്രകീർത്തിച്ചിട്ടുണ്ട്. അപ്രകാരം അസാമാന്യശക്തിസമ്പന്നമായ ശ്രീരാമനാമഭജനമാണ് സദ്ഗുരു സർവത്ര പ്രചരിപ്പിക്കുന്നത്. അത്യന്തം സരളമായ ആ മാർഗ്ഗംകൊണ്ട് ക്രമേണ കൈവല്യം സിദ്ധിക്കുന്നു എന്ന് ഈ ഉത്തമഗ്രന്ഥത്തിൽ മനോഹരമായി, സഹൃദയ ഹൃദയാഹ്ലാദകരമായി പ്രതിപാദിക്കപ്പെട്ടിരിക്കുന്നു.

സദ്ഗുരു ശ്രീ രമാദേവിയുടെ അത്ഭുതവും ഭക്തിസംവർദ്ധകവുമായ ആദർശജീവിതം, സംക്ഷിപ്തമെങ്കിലും സാരഗർഭമായി ഒടുവിൽ ചേർത്തിട്ടുള്ളത് ഈ ഗ്രന്ഥത്തെ സർവാംഗ സുന്ദരമാക്കിയിരിക്കുന്നു.

പി. ശേഷാദ്രിഅയ്യർ ബി. എ. എം. എൽ.

# ഓം ശ്രീ സദ്ഗുരവേ നമഃ

ശ്രീ പാർവ്വത്യുവാച

കേനോപായേന ലഘുനാ
വിഷ്ണോർനാമസഹസ്രകം
പഠ്യതേ പണ്ഡിതൈർനിത്യം
ശ്രോതുമിച്ഛാമ്യഹം പ്രഭോ!

ശ്രീ ശങ്കരഉവാച

ശ്രീ രാമ രാമ രാമേതി
രമേ! രാമേ! മനോരമേ!
സഹസ്രനാമ തത്തുല്യം
രാമ നാമ വരാനനേ!

കൈലാസത്തിൽ ഹിമകരശിലാഭാസുരമായ രത്നപീഠത്തിൽ അനന്തകോടിസൂര്യപ്രഭനായും തപോനിഷ്ഠനായും വിളങ്ങുന്ന വിശ്വേശ്വരൻ, തന്റെ വാമഭാഗത്തെ അലങ്കരിക്കുന്നവളും, ശക്തിസ്വരൂപിണിയും ഭക്താഭീഷ്ടപ്രദായിനിയും, ചിൻമയസ്വരൂപിണിയും ആയി ശോഭിക്കുന്ന വിശ്വേശ്വരിയോട് ഉപദേശരൂപേണ അരുളിച്ചെയ്ത ശ്രീരാമതത്വങ്ങളുടെ ആദ്യന്തമില്ലാത്ത ചൈതന്യം എന്നെന്നും ലോകത്തിൽ പ്രകാശിച്ച്, സംസാരതാപങ്ങളിൽനിന്നും ജീവരാശിയെ നിത്യാനന്ദനിർവൃതിയിലേക്ക്

ആഹ്വാനം ചെയ്തുകൊണ്ടിരിക്കുന്നു. പഞ്ചഭൂതാത്മകമായ ലോകം നിലനില്ക്കുന്ന കാലത്തോളം ആ അനശ്വരതത്വങ്ങളുടെ പ്രതിധ്വനി എങ്ങും മാററൊലിക്കൊണ്ട് അജ്ഞാനമേഘപടലങ്ങളെ അകററി ജ്ഞാനഭാസ്കരോദയത്തെ പ്രദാനം ചെയ്തുകൊണ്ടിരിക്കും.

ഭാരതീയസംസ്കാരത്തിൻെറ ജീവസ്സായ മഹാദർശങ്ങളാകുന്ന ഫലസമൂഹങ്ങളുടെ ബീജങ്ങളാണ് ശ്രീരാമതത്വങ്ങൾ. ആദ്ധ്യാത്മികമായ ഉണർച്ചയുടേയും ഉന്നതിയുടേയും അടിത്തറയായ ത്യാഗം—ആ ആത്മബലിയാണ് ശ്രീരാമതത്വസാരം. ജീവിതധർമ്മങ്ങളെ പുനഃസ്ഥാപിച്ച് ജീവിതം സത്യപരമാക്കുവാൻ അനുഷ്ഠിക്കുന്ന ആത്മത്യാഗാഗ്നിയുടെ വെളിച്ചമാണ് ആ തത്വങ്ങളിൽനിന്ന് നിർഗ്ഗമിക്കുന്നതു്. ഈ ത്യാഗബലമല്ലേ ഭാരതത്തെ ചൈതന്യപൂർണ്ണമാക്കുന്നതു്? ഏതു മഹത്തായ കാര്യസാദ്ധ്യത്തിൻെറ പുറകിലും ആത്മബലിയുടെ യാതനയല്ലേ നിഴലിക്കുന്നതു്? ലോകനന്മയ്ക്കായി ഭൂജാതരായ ഓരോ മഹാവ്യക്തികളുടെ കാൽച്ചുവടുകളിലും, ഈ ത്യാഗാഗ്നിയുടെ ജ്യോതിസ്സല്ലേ പ്രകാശിക്കുന്നതു്? അതാണ് ഇന്നും മഹാത്മാക്കൾ ശ്രീരാമാദർശപരമായ ജീവിതാനുഷ്ഠാനസത്യങ്ങളെ ആധാരമാക്കി സ്വജീവിതം ശ്രേഷ്ഠമായ ആ ധർമ്മതത്വങ്ങളിൽതന്നെ വാർത്തെടുക്കുന്നതു്. ഇന്ന് അനേകം ഭക്തജനങ്ങളുടെ ആരാധനാപാത്രമായി, ജഗജ്ജനനിയുടെ പരിപൂർണ്ണ ആവിർഭാവമായി ശോഭിക്കുന്ന ശ്രീ രമാദേവിയുടെ ജീവിതം പരിശോധിച്ചാൽ അവിടെയും ശ്രീരാമതത്വങ്ങളുടെ സുദൃഢവും സുപ്രധാനവുമായ സത്യങ്ങളാണ് പ്രകാശിച്ചുകാണുന്നതു് എന്നു മനസ്സിലാകും.

ശൈശവം മുതൽ ആ പാവനജീവിതത്തിൽ വിശിഷ്ടധർമ്മങ്ങളായ മാതൃഭക്തി, പിതൃഭക്തി, സത്യനിഷ്ഠ, ഇവ സ്വയമേവ ഉദ്ഭൂതമാകുന്നു. ബാല്യത്തിൽതന്നെ ശ്രീരാമനാമത്തിൽ അതിയായ ഒരു പ്രീതി ഉത്ഭവിക്കുന്നു. കൌമാരദശ വരുന്നതോടുകൂടി

ഉപരി ഉപരിയായി ശ്രീരാമതത്വാദർശമായ ഓരോ ധർമ്മത്തെയും ജീവിതരീതിയിൽ പകർത്തുന്നു. സീതയുടെ പരിപാവനമായ പതിവ്രതാധർമ്മത്തെ ഏകാവലംബമാക്കി, വൈവാഹിക ജീവിതത്തിൽ ആ ധർമ്മത്തിൻെറ വിശിഷ്ടതത്വങ്ങൾ ഓരോന്നും അനുഷ്ഠാനത്തിൽ കൊണ്ടുവരുന്നു. ഹനുമദ്ഭാവമാകുന്ന ദാസ്യഭക്തിയെ സാധനാക്രമമാക്കി, ശ്രീരാമനാമത്തെ ഹൃദയത്തിൽ അഖണ്ഡമാക്കി ആദ്ധ്യാത്മിക സാധനയിൽ ഇറങ്ങുന്നു. ഗൃഹസ്ഥധർമ്മങ്ങളെ പരിപൂർണ്ണമായി അനുഷ്ഠിച്ചാണ് പന്ത്രണ്ടുവർഷം തീവ്രസാധന ചെയ്യുന്നതും. സർവ്വയമനിയമാദികളും ത്യാഗവൈരാഗ്യാദികളും ആ പതിവ്രതാധർമ്മാനുഷ്ഠാനത്താൽതന്നെ കരസ്ഥമാക്കി. പൌരാണികസതീരത്നങ്ങളെ അനുസ്മരിപ്പിക്കത്തക്കവണ്ണം, ആ ധർമ്മത്തിൻെറ ദിവ്യശക്തിയെ പ്രത്യക്ഷമാക്കി. ശ്രീരാമനാമമായിരുന്നു ആ ജീവിതത്തിലെ നിയന്ത്രണശക്തി. ഈശ്വരസാക്ഷാല്ക്കാരത്തിൽ എത്തിച്ച ഏണിയാണ് ആ നാമം. ആ നാമത്തിൽക്കൂടിത്തന്നെ ഓരോ പടിയും കയറുന്നു. സാംസാരികജീവിതത്തിലെ ഓരോ പരീക്ഷണങ്ങളും സമീപിക്കുമ്പോൾ ആ നാമസ്മരണ തന്നെ തൻെറ ഏകാവലംബമാക്കി ധൈര്യസമേതം മുന്നോട്ടു ഗമിക്കുന്നു. ആ നാമമാധുരിയിൽതന്നെ ആറാടി, സർവ്വവും ആ നാമമയമായിത്തീരുന്നു. ഒടുവിൽ നാമം രൂപത്തിൽ ലയിച്ച് ശ്രീരാമചന്ദ്ര സാക്ഷാൽക്കാരത്തെയും നേടുന്നു. എന്നല്ല ആ സായുജ്യപദവിയായ നിർവ്വികല്പസമാധിയിൽ നിന്നും ഉണർന്ന്, ബാഹ്യബോധം വരുന്ന സമയത്ത് സാക്ഷാൽ ശ്രീരാമചന്ദ്രൻ ചർമ്മദൃഷ്ടികൾക്ക് ഗോചരനായി പ്രത്യക്ഷപ്പെട്ട് ശ്രീരാമാദേവിയെ അനുഗ്രഹിച്ച്, മനുഷ്യോദ്ധാരണം എന്ന മഹൽകർമ്മം നിർവഹിക്കുവാൻ ആജ്ഞാപിക്കുന്നു.

ദിവ്യമായ ആ ആജ്ഞയുടെ അനന്തരഫലങ്ങളാണ് നാം ഇന്നു കണ്ടനുഭവിക്കുന്നതു്. ശ്രീരാമചന്ദ്രൻെറ പരിപൂർണ്ണ

ശക്തി ആവിർഭവിച്ച് സർവ്വോപരി അനുഗ്രഹീതമായ, ഈ രാമമന്ത്രത്തിന്റെ സ്വർഗ്ഗീയാനുഭൂതിപ്രാരമായ വെളിച്ചമാണ് ഇന്ന് ഭാരതത്തിൽ പല സ്ഥലങ്ങളിലുമായി പടർന്ന് പരക്കുന്നതു്. പരമാനന്ദനിർവൃതിയുടെ പ്രതിഭാസമായ ആ വിശുദ്ധമന്ത്രം. വായുമണ്ഡലത്തിൽ ഉയർന്ന്, രാമരാജ്യം തന്നെയോ എന്ന് തോന്നുമാറ് ഒരു അനുഭൂതി അനുഭവമാക്കിത്തരുന്നു. അത്ര ശക്തി ആ മന്ത്രത്തിൽ ആവിർഭൂതമാകുന്നു. ശ്രീരമാദേവിയുടെ ജീവിതത്തിൽനിന്നും കടഞ്ഞു് എടുത്ത അമൃതതുല്യമായ സത്താണ് ആ മന്ത്രം ആ ദിവ്യജീവിതത്തെ കെട്ടിപ്പുണർന്ന് തഴച്ചു വികസിച്ചു ഒരു പരിമളപൂർണ്ണപുഷ്പമാണ് ആ മന്ത്രം. ആ മഹനീയ ജീവിതത്തിലെ ഒരു ചൈതന്യാംശം തന്നെയാണ് ആ മന്ത്രം—ലൌകികദുഃഖങ്ങളാൽ ആവൃതരായി കത്തിയെരിയുന്ന എത്ര ഹൃദയങ്ങളെയാണ്, ഭൌതികദുഃഖങ്ങൾക്ക്, ദിവ്യൌഷധവും നിത്യശാന്തിനിദാനവുമായ ആ മന്ത്രത്തിന്റെ കുളിർ കാററ് മെല്ലെ തലോടി ആശ്വസിപ്പിക്കുന്നതു്!

ഈ കലിയുഗത്തിൽ സത്യ ധർമ്മം അധഃപതിച്ച്, ലോകം അജ്ഞാനാന്ധകാരത്തിൽപ്പെട്ടു് വലയുന്ന സമയത്തു്, സത്യ ധർമ്മത്തെ പുനസ്ഥാപിച്ച്, അഖണ്ഡശാന്തിസമാധാനത്തെ പ്രദാനംചെയ്യുവാൻ രാമനാമവർഷം തന്നെ വേണമെന്ന് ശാസ്ത്രങ്ങൾ കൂടി ഉൽഘോഷിക്കുന്നു. ഓരോ അവതാരവും ഓരോ മഹാദർശത്തിന്റെ പരിപൂർണ്ണ ആവിർഭാവമായിരിക്കും. മനുഷ്യരെ സൽപ്പഥാവലംബികളാക്കി, സത്യധർമ്മത്തെ സുരക്ഷിതമാക്കുവാൻ ആവശ്യമായ സർവ്വയമനിയമാദികളും, ധർമ്മാനുഷ്ഠാന സത്യങ്ങളും ശ്രീരാമ തത്വങ്ങളിൽ അടങ്ങിയിരിക്കുന്നു. ഓരോ ഈശ്വര നാമവും ഓരോ ഭാവനയുടെ പൂർണ്ണവികസിതമായ സങ്കല്പമാണ്. ശ്രീരാമനാമം ജപിച്ചുപോകുമ്പോൾ, തമസ്സായ ആവരണം നീങ്ങി, ഹൃദയത്തിൽ സത്യധർമ്മചൈതന്യം ഉദിച്ച് ജീവിതം പവിത്രവും സർവ്വോൽകൃഷ്ടവുമായി വർത്തിച്ചുതുടങ്ങുന്നു. ഇതായി

രിക്കാം സത്യധർമ്മത്തിന്റെ പ്രത്യക്ഷാവതാരമായ മഹാത്മജി ഈ നാമത്തെ തന്റെ ജീവിതാധാരമാക്കി, ഭാരതത്തിനു സ്വാതന്ത്ര്യം നൽകിയതു്. എന്നാൽ ഇപ്പോൾ ഭാരതത്തിന്റെ ആത്മിക സ്വാതന്ത്ര്യത്തിനായി, ദിവ്യമാതാവായ ശ്രീ രമാദേവി ഈ രാമ മന്ത്രത്തെ പ്രദാനം ചെയ്തിരിക്കുന്നു. ആ ശക്തികേന്ദ്രത്തിൽ നിന്നും നിർഗ്ഗമിച്ചുകൊണ്ടിരിക്കുന്ന വിദ്യുച്ഛക്തിയായി ആ നാമം ആദ്ധ്യാത്മികപ്രകാശത്തെ പ്രസരിപ്പിക്കുന്നു.

എല്ലാ ഈശ്വരനാമത്തിനും അപാരമായ ശക്തിവൈഭവമുണ്ടെങ്കിലും ഒരു മഹാപുരുഷൻ സാക്ഷാൽകരിച്ച മന്ത്രം ചിന്താമണിയെപ്പോലെ സർവ്വാഭീഷ്ടപ്രദായകമാണു്. പരിശുദ്ധമനസ്സോടും ആത്മാർത്ഥമായ ഭക്തിവിശ്വാസത്തോടും ആ മന്ത്രത്തെ സർവ്വാധാരമാക്കുന്നവർക്കു്, അസാദ്ധ്യമായി ഒന്നുംതന്നെ ഇല്ല. ലോകത്തിൽ ഭൌതികവും പാരമാർത്ഥികവുമായ സർവശ്രേയസ്സുകളേയും പ്രദാനം ചെയ്യുവാൻ ആ മന്ത്രത്തിനു് ശക്തിയുണ്ടു്. മഹാപുരുഷന്മാർ സാക്ഷാൽകരിക്കുന്ന മന്ത്രത്തിന്റെ നിസ്തുല ശക്തി ഊഹിച്ചറിയുവാൻ പ്രയാസമാണു്. കാരണം, ഈശ്വര സാക്ഷാൽക്കാരം, ഒരു സാധാരണ സംഗതിയല്ല. ഭഗവാൻതന്നെ ഗീതയിൽ അരുളിച്ചെയ്യുന്നു, എത്രയോ സഹസ്രം ജനങ്ങളിൽ ഒരാൾക്കാണു് ശരിയായ മുമുക്ഷുത്വം വന്നു്, ആത്മസാക്ഷാൽക്കാരം കരസ്ഥമാക്കേണമെന്ന തീവ്രമായ ആശ ഉത്ഭവിച്ചു്, ആ മഹൽകാര്യസാദ്ധ്യത്തിനു് ജീവിതാർപ്പണം ചെയ്യാൻ സാദ്ധ്യമാകുന്നതു്. എന്നാൽ ഈ മുമുക്ഷുക്കളിലും ആത്മസാക്ഷാൽക്കാരം പ്രാപിക്കുന്നവർ വിരളമാണു്. പരമജ്ഞാനം ലഭിച്ചാലും ലോകോദ്ധാരണാർത്ഥം പ്രവർത്തിക്കുന്നവർ അതിലും കുറവാണു്. ശ്രീരാമകൃഷ്ണദേവൻ പലപ്പോഴും പറയുന്നു, ആത്മജ്ഞാനം കൈവന്നാലും ലോകോദ്ധാരണാർത്ഥം പ്രവർത്തിക്കേണമെങ്കിൽ ഈശ്വരാജ്ഞ ലഭിക്കണം. ഇങ്ങിനെ ഈശ്വരാജ്ഞ ലഭിച്ചവർ മാത്രമാണു് ശരിയായ ലോക

ഗുരുക്കൾ. അവരാണ് സംസാരത്തെ തരണം ചെയ്യിപ്പിക്കുന്ന തോണികൾ - അവർ ഒരു വലിയ പ്രവാഹമാണ്, ആ പ്രവാഹത്തിൽ പെട്ടാൽ സ്വയമായി കൊണ്ടുപോകുന്നു. അവരുടെ ഒരു വാക്ക് വിദ്യുച്ഛക്തിയാണ്. ഒരു കടാക്ഷം ജന്മജന്മാന്തരദുരിതത്തെ ഭസ്മമാക്കുന്നു. അപ്പോൾ അവർ ഉപദേശിക്കുന്ന മന്ത്രത്തിന്റെ അനർഘമായ ശക്തിയെ എപ്രകാരം വർണ്ണിക്കും?

ഈ നാമമന്ത്രത്തിന്റെ മഹിമയെക്കുറിച്ച് ഗുരു മാതാവ് പലപ്പോഴും അരുളിച്ചെയ്ത വചനങ്ങളിൽ ഏതാനും ചിലതു് ഇവിടെ ചേർക്കുന്നു. ചിലപ്പോൾ ദീർഘസമാധിയിൽ നിന്ന് ഉണർന്നും മററു ചില വേളയിൽ ഈ രാമനാമം കീർത്തനം ചെയ്ത് ഭാവാവിഷ്ടയായും ഉച്ചരിച്ച ആ ദിവ്യവചനങ്ങളുടെ അർത്ഥഗാംഭീരതയോ പ്രബോധനശക്തിയോ വേണ്ടപോലെ പകർത്തുവാൻ സാദ്ധ്യമല്ലെങ്കിലും ഒരു സാരാംശം ഇവിടെ എഴുതുവാൻ ശ്രമിക്കുന്നു.

"ശ്രീരാം ജയരാം ജയ ജയ രാം"—ശ്രീ–മഹാലക്ഷ്മി– സീതാ രാം—മഹാവിഷ്ണു അവതാരമായ രാമചന്ദ്രൻ—ജയരാം ജയ ജയരാം—സീതാസമേതനായ രാമചന്ദ്രൻ ജയിക്കട്ടെ! ജയിക്കട്ടെ!! രാം—ഓം നമോ നാരായണ—ഇതിൽ ജീവസ്വരമായ രകാരവും ഓം നമശ്ശിവായ ഇതിൽ ജീവസ്വരമായ മകാരവും ഒന്നായിച്ചേർന്ന രാം എന്ന മഹാനാമത്തിന്റെ നിസ്തുല്യത എങ്ങിനെ വർണ്ണിക്കും! രാ എന്ന് ഉച്ചരിക്കുമ്പോൾ താൻ ചെയ്തതായ പാപങ്ങൾ പുറത്തുപോകുന്നു. മ എന്നുച്ചരിക്കുമ്പോൾ ആ പാപരാശിയെ തന്നിൽ വരാതെ സുരക്ഷിതമായി പരിപാലിക്കുന്നു. എത്ര അപാരമായ ശക്തിയാണ് ഈ നാമമന്ത്രത്തിൽ നിഗൂഢമായിരിക്കുന്നതു്. ആ ആന്തരതത്വത്തെ അറിഞ്ഞു് ജപിക്കുക. ശ്രീരാം ജയ രാം ജയ ജയ രാം. സീതാസമേതനായ രാമചന്ദ്രൻ ജയിക്കട്ടെ!

ജയിക്കട്ടെ !! ഭഗവാൻ എല്ലാപ്പോഴും വിജയശ്രീലാളിതനായി ത്തന്നെ പരിലസിക്കുന്നു. എന്നാൽ ഇപ്പോൾ എവിടെയാണു് ഭഗവാനു് ജയം സിദ്ധിക്കേണ്ടതു്? ഓരോ ജീവനിലും അജ്ഞാനാന്ധകാരത്തിൽ ഉറങ്ങുന്ന കുണ്ഡലിനീശക്തി— ആ ദേവി ഉണർന്നു് ഷട്ചക്രങ്ങളേയും ഭേദിച്ചു്, സഹസ്രാരപത്മത്തിൽ വിരാജിക്കുന്ന ശിവനിൽ ഐക്യത പ്രാപിച്ചു്, ഓരോ ആത്മാരാമനും, വിജയിക്കട്ടെ! വിജയിക്കട്ടെ! ഈ അത്യുന്നത ഫലപ്രാപ്തിയല്ലേ ഈ നാമചൈതന്യം കൊണ്ടു് നേടേണ്ടതു്. ഓരോ ജീവാത്മാവിനും വിജയശ്രീ അരുളുന്ന ഈ നാമശക്തിയാൽ എങ്ങെങ്ങും ശ്രീരാമതത്വം പ്രകാശമയമായി ഭവബന്ധനത്തിൽ ഉഴലുന്ന ഓരോ ആത്മാവും ആത്മികസ്വാതന്ത്ര്യംനേടി, ഭാരതഭൂമി ഉദ്ധരിക്കപ്പെടട്ടെ!

ശ്രീരാം — സീതാസമേതനായ രാമചന്ദ്രൻ — സീതാദേവി ആരാണു്? — വിദ്യാസ്വരൂപിണിയായ സരസ്വതി— വിജയശ്രീ അരുളുന്ന മഹാലക്ഷ്മി—പരാശക്തിയായ ലളിതാംബിക — ഈ മൂന്നു് ഭാവങ്ങളുടേയും പരിപൂർണ്ണശക്തി ഈ മന്ത്രത്തിൽ ആവിർഭവിച്ചിരിക്കുന്നു. ഈ നാമത്തിന്റെ ചൈതന്യവും വൈശിഷ്ട്യവും ഈ ആന്തരമായ ചൈതന്യശക്തിയാണു്. ഈ സൂക്ഷ്മതത്വത്തെ, ഈ ആന്തരാർത്ഥത്തെ അറിഞ്ഞു് ആ നാമത്തെ ഹൃദയത്തിൽ ഭദ്രദീപമായി പ്രതിഷ്ഠിക്കുക. ഈ നാമം ഹൃദയത്തിൽ അടിസ്ഥാനം ഉറപ്പിക്കുമ്പോൾ ഭക്തനിൽ സർവ്വകലാസ്വരൂപിണിയായ സരസ്വതി പ്രസന്നയായി അവിദ്യയെ നീക്കി ബ്രഹ്മവിദ്യയെ ദാനംചെയ്യുന്നു. അതായതു് താൻ ജഡമായിരിക്കുന്ന ഈ ദേഹമാണെന്നുള്ള അജ്ഞാനാവരണത്തെ നീക്കി, താൻ സത്യജ്ഞാനാനന്ദസ്വരൂപനായ ആത്മാരാമനാണെന്നുള്ള പരോക്ഷജ്ഞാനത്തെ ഉത്ഭവിപ്പിക്കുന്നു. ദേഹാദിസംബന്ധം പരമാർത്ഥമല്ലെന്നുള്ള പരോക്ഷജ്ഞാനം ലഭിച്ചാലും, അനുഭവജ്ഞാന

മായ അപരോക്ഷജ്ഞാനാനുഭൂതി അനുഭവമാകാതെ ലക്ഷ്യപ്രാപ്തി ലബ്ധമാകുന്നതല്ല. ഭക്തന്റെ ഹൃദയത്തിൽ ആ നാമചൈതന്യം പ്രകാശിച്ചു തുടങ്ങുമ്പോൾ ലക്ഷ്മീസമേതനായ വിഷ്ണു പ്രസന്നനായി സരസ്വതീകൃപയാൽ ലബ്ധമായ ബ്രഹ്മവിദ്യയെ പ്രബലപ്പെടുത്തി സുരക്ഷിതമായി പരിപാലിക്കുന്നു. മിത്ഥ്യാഭൂതങ്ങളായ ദേഹേന്ദ്രിയാദികളുടെ സംബന്ധം തനിക്കില്ല. താൻ പരമാത്മസ്വരൂപനെന്നുള്ള സത്യസങ്കല്പത്തെ പോഷിപ്പിച്ച് പരോക്ഷ ജ്ഞാനത്തെ സുദൃഢമാക്കുന്നു. എന്നാൽ ഭക്തന് ജന്മസാഫല്യത നേടേണമെങ്കിൽ അപരോക്ഷജ്ഞാനംതന്നെ കരസ്ഥമാക്കണം. ആയതിനായി, ആ നാമശക്തിയാൽ, സൃഷ്ടിസ്ഥിതിസംഹാരകാരകരായ ശിവശക്തി ഭക്തനിൽപ്രസാദിച്ച്, കാമക്രോധാദി ഷഡ്‌വൈരികളെ ഹരണംചെയ്ത്, കാരണദേഹത്തിൽ ബീജരൂപത്തിൽ ഇരിക്കുന്ന വാസനാശക്തിയെ സംഹരിച്ച്, ഭക്തന് പരാവാക്‌സ്ഥാനത്തെ കൈവരുത്തി, അവസാനം ആ പരാവാക്‌സ്ഥാനത്തെ പരബ്രഹ്മത്തിൽ ലീനമാക്കി, അപരോക്ഷജ്ഞാനത്തെ പ്രാപ്തമാക്കുന്നു.''

* * * * *

"അജ്ഞാനാന്ധകാരമയമായ ഈ ജഗത്തിൽ ത്രിവിധതാപങ്ങളിൽപെട്ട് യാതൊരു അവലംബവും കാണാതെ വലയുന്ന ജീവന് അപാരമായ ഈശ്വരകാരുണ്യത്താൽ ലഭിക്കുന്ന ആധാരമാണ് ഈശ്വരനാമം. സത്യവും നിത്യാനന്ദപ്രദവും ആയിരിക്കുന്ന തന്റെ നിജസ്വരൂപത്തെ മറന്ന്, ദേഹബന്ധമാകുന്ന മോഹാസക്തിയിൽപെട്ട് മിത്ഥ്യാഭൂതങ്ങളായ ബാഹ്യേന്ദ്രിയ വ്യാപാരങ്ങളിൽ വ്യവഹരിച്ച്, വിഷയാസക്തമായിരിക്കുന്ന മനസ്സിനെ സ്വച്ഛവും പരിശുദ്ധവുമാക്കി, ആ മനസ്സിൽ ഈശ്വരചൈതന്യം പ്രതിഫലിച്ച്, സംസാരനിവൃത്തി വരുത്തണമെങ്കിൽ,

ഈശ്വരനാമമെന്ന സിദ്ധൌഷധമാണ് ആ മനസ്സിനെ സേവി പ്പിക്കേണ്ടതു്. ആദ്യമായി ആ നാമത്തിൽ ഭക്തിവിശ്വാസം ഉല്പന്നമാകണം. വിശ്വാസമില്ലെങ്കിൽ എങ്ങിനെ ഭഗവദ്ദർശനം ലഭിക്കും ? നാമം തന്നെയാണ് സാക്ഷാൽ സച്ചിദാനന്ദ മൂർത്തിയായ ഭഗവാൻ. ഭഗവാനെ ബന്ധിച്ചു് ഭക്തന്റെ സ്വന്തമാക്കുന്നതും നാമമെന്ന സുവർണ്ണശൃംഖലയാലാകുന്നു. നാമം ജപിച്ചു് ഒടുവിൽ രൂപത്തെതന്നെ പ്രത്യക്ഷപ്പെടുത്തുന്നു. ഹാ രാമചന്ദ്ര! അങ്ങയുടെ വിശ്വമോഹനമായ രൂപസൗന്ദര്യത്തെ എങ്ങിനെയാണ് വർണ്ണിക്കുക! ഭഗവാനെ! അവിദ്യയാകുന്ന ആ ആവരണത്തെ നീക്കി, അങ്ങയുടെ സത്യസ്വരൂപത്തെ എങ്ങെങ്ങും പ്രകാശിപ്പിക്കുക—ആരാണോ അങ്ങയിൽ അഖണ്ഡശരണാഗതി വിശ്വാസം പ്രതിഷ്ഠിച്ചു്, ആ ചരണകമലത്തെ അഭയംപ്രാപിച്ചു് അങ്ങയുടെ പരിപാവനമായ ആ നാമാമൃതത്തെ പ്രേമഭക്തിയോടെ പഠനംചെയ്യുന്നതു്, ആ ഹൃദയത്തിൽ അങ്ങു പ്രകടമാകുന്നു. അങ്ങയുടെ ദിവ്യദർശനത്താൽ ആ ഭക്തൻ അനുഗ്രഹീതനാകുന്നു. ആ ഹൃദയത്തിൽ പിന്നെ രാഗദ്വേഷാദികൾക്കും, മദമാത്സര്യാദികൾക്കും സ്ഥാനമുണ്ടോ? ഇല്ല! ഇല്ല!. എന്നാൽ ആ നാമം, രോമകൂപത്തിൽ നിറയണം. സർവ്വം രാമമയമായി ത്തീരണം. ഹാ! അങ്ങയുടെ നാമമാധുര്യത്തിൽ മുങ്ങി എല്ലാവരും നിത്യാനന്ദം അനുഭവിക്കട്ടെ! ലോകം മുഴവനും ആ രാമനാമ ആരവത്താൽ മുഴങ്ങട്ടെ! ശ്രീരാമതത്വസാരങ്ങൾ സർവത്ര പരന്നു പ്രകാശിക്കട്ടെ! നിരന്തരദുഃഖമനുഭവിക്കുന്ന നിരവധി ആത്മാക്കൾ അങ്ങയുടെ ദിവ്യനാമത്താൽ നിത്യസുഖവും പരമശാന്തിയും അനുഭവിക്കട്ടെ! അങ്ങയുടെ പരിപാവന നാമത്തെ സർവാധാരമാക്കുന്നവർക്കു് ഇഹത്തിലും പരത്തിലും മറ്റെന്താണ് വേണ്ടതു്? ഭവസാഗരത്തിൽനിന്നും മറുകര കയററുന്ന തോണിയായ ആ നാമം! ഞാൻ എന്റേതു് എന്ന തൂണിന്മേൽ ആശാപാശങ്ങളാകുന്ന ശൃംഖലകളാൽ വരിഞ്ഞു് കെട്ടിയിരിക്കുന്ന

ജീവന് മുക്തിയെ പ്രദാനംചെയ്യുന്ന നാമം! ജന്മജന്മാന്തരത്തിലെ പ്രാരബ്ധത്തേയും വാസനാബീജത്തേയും ഭഗ്നമാക്കുന്ന നാമം!

ഈ നാമത്തെക്കുറിച്ച് ഞാൻ അത്യധികം കീർത്തിക്കുന്നതെന്തെന്നാൽ ഈ നാമശക്തിയാണ് എന്നെ പരമലക്ഷ്യത്തിൽ എത്തിച്ചത്. ഈ നാമത്തെക്കുറിച്ച് എത്ര പ്രശംസിച്ചാലും മതിവരുന്നില്ല. ഈ നാമത്തെ ജപിച്ച് ഈ ജനനമരണചക്രത്തെ നിഷ്പ്രയാസം ഭേദിക്കുവിൻ! ഈ നാമം നിങ്ങളുടെ പ്രാണന്റെ പ്രാണനായും ശ്വാസോച്ഛ്വാസമായും തീരട്ടെ! ഒരു മത്സ്യത്തിനെ ജലത്തിൽനിന്നും കരകയററിയാൽ അത് എങ്ങിനെ ശ്വാസംമുട്ടി പിടയുന്നുവോ—അതുപോലെ ഈ രാമനാമാമൃതം സേവിക്കാതെ ഒരു നിമിഷംപോലും ജീവിക്കുവാൻ നിങ്ങൾക്ക് അസാദ്ധ്യമായിത്തീരണം. ആ നാമത്തിന്റെ ശക്തിയേയും മഹത്വത്തേയും, നിഗൂഢമായ അർത്ഥത്തേയും അനുഭവിച്ചറിഞ്ഞ്, ആ നാമത്തിൽ ഐക്യപ്പെടുവിൻ! എവിടെ നാമത്തിന്റെ പൂർണ്ണഭാവവും, സൂക്ഷ്മാർത്ഥവും പരിപൂർണ്ണമായി അനുഭവമാകുന്നുവോ— അവിടെ ജീവശിവ ഐക്യംതന്നെ സിദ്ധമാകുന്നു.''

* * * * *

ഓരോ സാധനാക്രമങ്ങൾ ആചരിക്കുമ്പോഴും അവയിൽ അടങ്ങിയിരിക്കുന്ന സൂക്ഷ്മതത്വങ്ങളെയും സാരാംശത്തേയും ഗ്രഹിച്ച്, അവയെ പ്രവൃത്തിപഥത്തിൽ കൊണ്ടുവരണം. ശ്രീരാമനാമത്തെ സർവ്വാധാരമാക്കുമ്പോൾ ശ്രീരാമതത്വങ്ങളെയും ഗ്രഹിച്ച് അവയെ അനുഷ്ഠാനത്തിൽ കൊണ്ടുവരണം. ആദ്യമായി ശ്രീരാമാവതാരോദ്ദേശ്യത്തെ തന്നെ സ്മരിക്കുക ! എന്തു സമയത്താണ് ഭഗവാൻ അവതരിക്കുന്നത് ? ലോകം അജ്ഞാനാന്ധകാരത്തിൽ മുങ്ങി, സത്യമേത്, അസത്യമേത്, ധർമ്മമേത്, അധർ

മ്മമേതു്, എന്നു് വിവേചനം ചെയ്‌വാൻ കെല്പില്ലാതെ ആസുര
ശക്തികളുടെ അടിമയായി ഘോരാന്ധകാരത്താൽ വലയുമ്പോഠം
സച്ചിദാനന്ദ സ്വരൂപിയായ ഭഗവാൻ അവതാരമെടുക്കുന്നു. കാല
സ്ഥിതി ഭേദമനുസരിച്ചു്, ഏതു ധർമ്മം അധഃപതിച്ചിരിക്കുന്നു
വോ — ആ ധർമ്മത്തെ പുനഃസ്ഥാപിപ്പിക്കുവാൻ ഭഗവാൻ അവ
തരിക്കുന്നു. ഓരോ അവതാരവും അവരവരുടെ ജന്മോദ്ദേശത്തെ
മാത്രം സഫലീകരിക്കുന്നു. ലോകജീവിതരീതിക്കാവശ്യമായ
യമനിയമങ്ങളേയും, വിശിഷ്ടാദർശങ്ങളേയും ധർമ്മാനുഷ്ഠാനസ
ത്യങ്ങളേയും നടപ്പിൽവരുത്തി, സത്യധർമ്മത്തെ സ്ഥാപിക്കുവാ
നായിരുന്നു ശ്രീരാമാവതാരം. ആയതിനാൽ രാമായണത്തിൽ
സർവ്വധർമ്മസത്യങ്ങളും അടങ്ങിയിരിക്കുന്നു. എത്ര ആളുകഠം
രാമായണം പാരായണം ചെയ്യുന്നു. എന്നാൽ ആ രാമായണ തത്വ
ങ്ങളെ ആർ ജീവിതത്തിൽ അനുഷ്ഠിക്കുന്നു? അവ നിർജീവ
മായ പുസ്തകജ്ഞാനം മാത്രമായി അവശേഷിക്കുന്നു. സീതാദേ
വിയുടെ വിശുദ്ധമായ പതിവ്രതാധർമ്മം എത്ര മഹനീയമാണു്?
ആ ദേവിയുടെ നാമശ്രവണമാത്രയിൽതന്നെ എത്ര ആനന്ദവും പ
വിത്രതയും മനസ്സിൽ പകരുന്നു ? അന്നും ഇന്നും, പതിവ്രതാധർ
മ്മത്തിന്റെ പൊൻകെടാവിളക്കായി ആ ദേവി പരിശോഭി
ക്കുന്നു.

ആ പതിവ്രതാധർമ്മത്തിന്റെ മഹാശക്തിയാൽ യോഗി
കഠംക്കുകൂടി ദുർല്ലഭമായ ആദ്ധ്യാത്മികോന്നതി ഒരു സ്ത്രീക്കു ലഭി
ക്കുന്നു. സർവ്വധർമ്മങ്ങളുടേയും കേന്ദ്രസ്ഥാനമാണു് രാമായണം.
പിതൃവാക്യപരിപാലനത്തിനു് ശ്രീരാമചന്ദ്രൻ അനുഷ്ഠിക്കുന്ന
ആത്മബലി! ലക്ഷ്മണന്റെ ഭ്രാതൃഭക്തി, സർവസുഖഭോഗങ്ങളും
ഉപേക്ഷിച്ചു്, വനാന്തരത്തിലേക്കു് ശ്രീരാമനെ പിൻതുടരുന്നു.
ഭരതന്റെ വൈരാഗ്യബുദ്ധിയേയും ത്യാഗബലത്തേയും ഉപമപ്പെടു
ത്തുവാൻ മറെറന്താണുള്ളതു്! ഹനുമാന്റെ പരമമായ ദാസ്യ
ഭക്തി — ശ്രീരാമചന്ദ്രനോടുള്ള ഭക്തിപ്രേമാധിക്യത്താൽ സർവ

വും രാമമയമായിത്തന്നെ ദർശിക്കുന്നു. ഈ വിശിഷ്ടമായ ദാസ്യ ഭാവത്തെയല്ലേ ഒരു സാധകൻ അവലംബിക്കേണ്ടതു് — ഹാ! ആ അഖണ്ഡശരണാഗതി — ഘോരമായ ഈ സംസാരത്തെ ആ ശര ണാഗതി ഒന്നുകൊണ്ടു് എത്ര സുലഭമായി തരണം ചെയ്യാം. സ ന്യാസികൾ ഭയന്നു് ഓടുന്ന ഈ സംസാരത്തെ ആ ശരണാഗതി യുള്ള ഭക്തൻ ആനന്ദകരമായി കണ്ടു് അനുഭവിച്ചു് മുക്തിയെ പ്രാപിക്കുന്നു. ആ ഭക്തനു് കയ്പുന്നതു് മധുരമായി ഭവിക്കുന്നു. ജീവിതരണ രംഗത്തിൽ ആസുരശക്തികളെ മല്ലിട്ടു ജയിച്ചു്, സംസാരമദ്ധ്യത്തിൽ നിസ്സംഗനായും സ്വതന്ത്രനായും വിരാജി ക്കുന്നു. ഈ സ്ഥിതിയല്ലേ നിജമായ ആത്മജ്ഞാനാനുഭൂതി. ദാസത്വത്തെ അവലംബിച്ചു് ഒടുവിൽ സോഹം പദവിതന്നെ ല ഭിക്കുന്നു. ആയതിനാൽ ശ്രീരാമനാമം കീർത്തിച്ചു് ആ ശരണാ ഗതി — ആ ദാസ്യഭക്തിതന്നെ നിങ്ങളിൽ ഉടലെടുക്കട്ടെ! ആ നാമലഹരിയിൽ ആറാടി ശ്രീരാമതത്വമായ വൈരാഗ്യ ത്യാഗാ ഗ്നി നിങ്ങളിൽ ഉത്ഭവിക്കട്ടെ! ആ നാമശക്തിയാൽ സത്യധർ മ്മമെന്ന അടിത്തറ നിങ്ങളുടെ ജീവിതത്തിൽ ബലമായി കെട്ടി ഉറപ്പിക്കുക! സത്യം, ധർമ്മം — സത്യം ചലിക്കാത്ത വസ്തുവാ ണു്, ആ നാമശക്തി ഹൃദയത്തിൽ ചൈതന്യപൂർണ്ണമായി സം ശയാത്മകബുദ്ധിയെ നശിപ്പിച്ചു് — ബുദ്ധി നിശ്ചലതത്വത്തിൽ വരുമ്പോൾ — അവിടെ നിർമ്മലമായിരിക്കുന്ന സത്യഭൂമിയായി, എന്നാൽ ആ പരിശുദ്ധമായ സത്യഭൂമി വരാതെ ധർമ്മമാകുന്ന സ്തംഭം നാട്ടുന്നതെങ്ങിനെ? ധർമ്മം — ധർമ്മം തന്നെയാണു് നി ങ്ങളുടെ ജീവിതം — ജീവിതത്തിൻെറ ആധാരം — ഗൃഹസ്ഥാശ്രമി കൾക്കു് ചുററുപാടും ധർമ്മപരിപാലനമാണു്. ഒരു മാതാവിനു തൻെറ കുട്ടിയോടും, കുട്ടിക്കു് പത്നിയോടും, ശിഷ്യനു് ഗുരുവി നോടും; ഗുരുവിനു് ശിഷ്യനോടും ഇങ്ങിനെ സർവ്വത്ര ധർമ്മത ത്വമാണു്. ആ ധർമ്മതത്വത്തെ വിശ്വവചനം ചെയ്തറിഞ്ഞു് പരിപാലിക്കണം. ആ ധർമ്മബീജം ജന്മജന്മാന്തരമായി നിങ്ങ

ളുടെ രക്തത്തിൽ കലർന്നിരിക്കുന്നു. സത്യബോധം ഇല്ലാത്ത തിനാൽ ആ ധർമ്മത്തെ കണ്ടറിയുവാനുള്ള കണ്ണില്ല – വിവേക ദൃഷ്ടിയില്ല. എന്നാൽ എവിടെ ആ സത്യബോധം ജാഗ്രതയായി ട്ടുണ്ടോ, അവിടെ ധർമ്മത്തെ അറിയുവാനുള്ള ജ്ഞാനദൃഷ്ടിയും ആ ധർമ്മത്തെ പരിപാലിക്കുവാനുള്ള ശക്തിയും ലഭിക്കുന്നു. ആദ്യം സത്യം—ആ പ്രകാശത്തിൽ നിന്നും ഉത്ഭവിക്കുന്ന മറ്റൊരു തേജഃപുഞ്ജമാണ് ധർമ്മം—ഈ സൂക്ഷ്മതത്വങ്ങൾ ഗ്രഹിക്കേണമെ ങ്കിൽ വിവേകം ജാഗ്രത്താവണം. നാമബലത്താൽ മനസ്സിലെ സങ്കല്പവികല്പങ്ങൾ നിലച്ച് അഹങ്കാര മമതാസ്പർശനമില്ലാ തെ മനസ്സ് സ്പടികംപോലെ സ്വച്ഛമായി, ആ മനസ്സ് ബുദ്ധി യിൽ ലയിച്ച്, ബുദ്ധി ചൈതന്യമയമാകുമ്പോൾ സത്യാസത്യ ത്തേയും, ധർമ്മാധർമ്മത്തേയും വിവേചനം ചെയ്യുവാനുള്ള വിവേ കം പ്രാപ്തമാകുന്നു. ആദ്യം ഈ ബുദ്ധി മലിനമായിരിക്കുന്നതി നാൽ മനസ്സിൽ അസത്യ കല്പനകൾതന്നെ വന്നുകൊണ്ടിരിക്കും. അവ അസത്യകല്പനകളാണെന്നുള്ള ബോധംകൂടി ആ സമയത്ത് ജാഗ്രത്താകുന്നില്ല. അസത്യത്തെത്തന്നെ സത്യമായും ഇരുട്ടിനെ വെളിച്ചമായും തെററിദ്ധരിച്ചു വരുന്നു. എന്നാൽ ആരാണോ ഗുരു വിനെ അനന്യശരണാഗതി പ്രാപിച്ച് ആ ഗുരുവചനത്തിൽ വിശ്വസിച്ച് സാധനാക്രമങ്ങൾ അനുഷ്ഠിക്കുന്നത് – അവരിൽ ആ ഗുരു കൃപയാൽ, മനഃപരിശുദ്ധിവരുത്തി, ബുദ്ധിയെ പ്രകാശി പ്പിച്ച്, അസത്യകല്പനകളെ നിരസനം ചെയ്ത്, സത്യപഥത്തി ലേക്ക് നയിപ്പിക്കുന്നു. ആയതിനാൽ ആ ഗുരുകൃപയ്ക്ക് പാത്ര മാവുക! ഗുരു എന്ന സൂര്യൻ ഉദിച്ച് ആ പ്രഭാപൂരം സർവത്ര പ രത്തുന്നു. എന്നാൽ എല്ലാ വാതലുകളും ഭദ്രമായി അടച്ച് അകത്തി രുന്നാൽ ആ പ്രകാശം ലഭിക്കുമോ? ആയതിനാൽ ആ രാമനാമ ത്തെ നിരന്തരമായി ജപിച്ച് ത്രികരണങ്ങളെ ശുദ്ധമാക്കി വിക സിച്ചുവരുന്ന ആ ഹൃദയത്തിൽ ആ ഗുരുകൃപയെ പരിപൂർണ്ണമായി സ്വീകരിച്ച് സത്യാസത്യത്തേയും, ധർമ്മാധർമ്മത്തേയും വിവേ

ചനംചെയ്ത് ബുദ്ധി നിശ്ചലതത്വത്തിൽവന്ന് ചൈതന്യപൂർണ്ണമായ ആ സത്യഭൂമി സ്ഥാപിയ്ക്കുക! ആ സത്യഭൂമിയിൽ ധർമ്മമെന്ന സ്തംഭത്തെ നാട്ടിയിട്ട് നിഷ്കാമഭക്തി എന്ന പൊൻനൂലിൽ വിശ്വപ്രേമമെന്ന പതാകയെ ശാന്തിയെന്ന കുളിർകാററിൽ പറപ്പിക്കുവിൻ !

*　　*　　*　　*　　*

"ഈ നാമത്തിന്റെ നിസ്തുല്യമഹിമയെ എങ്ങിനെയാണ് കീർത്തിക്കേണ്ടത് ? ആ നാമത്തെ സാക്ഷാൽക്കരിച്ച് അനുഭൂതി നേടിയവർക്ക് മാത്രം ആ നാമമഹിമ ശരിയായി അറിയാം. എന്തെന്നാൽ എല്ലാ ഈശ്വരനാമങ്ങളും ചൈതന്യപൂർണ്ണമാണെങ്കിലും ഈശ്വരസാക്ഷാൽക്കാരം പ്രാപിച്ച ഒരു ഗുരു ഉപദേശിക്കുന്ന മന്ത്രത്തിന്റെ ഉദ്ധാരണശക്തി അപാരമാണ്. ഉപദേശിക്കുമ്പോൾ ആ മന്ത്രത്തിലൂടെ ഗുരുവിന്റെ ആത്മസാന്നിദ്ധ്യം ശിഷ്യനിൽ പ്രതിഷ്ഠിക്കുന്നു. ശബ്ദബ്രഹ്മാത്മകരൂപേണ ഭക്തനിൽ, പ്രകടമായി ദേഹബോധത്തെ നശിപ്പിച്ച് ആത്മബോധത്തെ ഉൽപന്നമാക്കി സ്വസ്വരൂപദർശനത്തിലേക്ക് നയിപ്പിക്കുന്നു. ഈ തത്വത്തെ ശരിയായി അറിയാതെയും; യാതൊരു അനുഭവജ്ഞാനവുമില്ലാതെയും ചിലർ നിർഗ്ഗുണബ്രഹ്മത്തെ കുറിച്ച് പ്രതിപാദിച്ച് രാം സഗുണമാണെന്ന് പറഞ്ഞ് നാമത്തിന് വില കല്പിക്കുന്നില്ല. ആ നാദബിന്ദുകലാത്മകമായ ആത്മബീജം തന്നെയല്ലെ രാം.

ബിന്ദുനാദാത്മകം ബീജം
വഹ്നിസോമകലാത്മകം
അഗ്നിഷോമാത്മകം രൂപം
രാമബീജേ പ്രതിഷ്ഠിതം

യഥൈവ വടബീജസ്ഥഃ
പ്രാകൃതശ്ച മഹാൻ ദ്രുമഃ
തഥൈവ രാമബീജസ്ഥോ
ജഗദേതത് ചരാചരം''

അഗ്നിചന്ദ്രകലകളോടുകൂടിയ ബിന്ദുനാദാത്മകമായ ആത്മബീജം ഈ രാമതത്വത്തിൽ പ്രതിഷ്ഠിതമായിരിക്കുന്നു. ഈ നാദബീജാത്മകമായ രാജബീജത്തിൽ, ആലിന്റെ ബീജത്തിൽ മഹാദ്രുമം എപ്രകാരമാണോ അടങ്ങിയിരിക്കുന്നതു് അപ്രകാരംതന്നെ ചരാചരാത്മകമായ ഈജഗത്തു് അടങ്ങിയിരിക്കുന്നു. രാം എന്നാൽ പ്രണവസ്വരമായ ആ ഓംകാരം തന്നെ. ശബ്ദബ്രഹ്മത്തിൽക്കൂടെ പോയി നിശ്ശബ്ദബ്രഹ്മത്തിൽ ലയിക്കുന്നു. ശ്രീ രാം ജയ രാം ജയ ജയ രാം എന്നു് ജപിച്ചു് ജപിച്ചു് താൻ ബ്രഹ്മം ജഗത് ബ്രഹ്മം സർവവും ബ്രഹ്മം എന്ന ആത്മാനുഭൂതിയല്ലേ നേടേണ്ടതു്. ഈ സൂക്ഷ്മതത്വത്തെ അനുഭവിച്ചറിയാതെ നാമം ആദ്യത്തെ പടിയെന്നു് മററു ചിലർ കല്പിക്കുന്നു. യഥാർത്ഥത്തിൽ നാമം ആദ്യത്തെ പടിയും അവസാനത്തെപടിയും ആകുന്നു. ഈ നാമം, വൈഖരി, മദ്ധ്യമ, പശ്യന്തി എന്ന ഉന്നതസ്ഥാനങ്ങളെ പ്രാപിപ്പിച്ചു് സ്വ സ്വരൂപജ്ഞാനജാഗരണമായി പരിണമിച്ചു് പരാവാക് എന്ന ഉച്ചാവസ്ഥയിൽ എത്തിക്കുന്നു. വൈഖരി, മദ്ധ്യമ, പശ്യന്തി, പരാ, ഈ നാലും വാക് സ്ഥാനങ്ങളാണു്—ആദ്യം ജപം തുടങ്ങുമ്പോൾ അധരങ്ങൾകൊണ്ടു മന്ദമായി ഉച്ചരിക്കുന്നതാണു് വൈഖരി—ആ ജപം ശീലിച്ചുവരുമ്പോൾ അധരങ്ങൾ സ്തബ്ധമായി, ജപം കണ്ഠത്തിൽനിന്നു് ഉദ്ഭൂതമാകുന്നു. അതായതു്—മദ്ധ്യമ അടുത്തസ്ഥാനമാണു് പശ്യന്തി. പശ്യന്തിയിൽ സങ്കല്പവികല്പങ്ങൾ നിലച്ചു്, മനസ്സു് പരിശുദ്ധമായി തുടങ്ങുന്നു. മനസ്സിനു് ഏകാഗ്രതവന്നു് ലക്ഷ്യസ്ഥാനത്തു് നില്ക്കുവാനുള്ള ധാരണാശക്തി ലബ്ധമാകുന്നു. അഭ്യാസ

ബലത്താൽ ഈ ധാരണാശക്തിയെ പ്രബലപ്പെടുത്തുമ്പോൾ ധ്യാനം എന്ന ഉയർന്ന പടിയിൽ എത്തുന്നു. ഇവിടെ സാധകന് ചിലപ്പോൾ പല ദർശനങ്ങളും നാദരൂപങ്ങളും അനുഭവമാകുന്നു. ഈ ദൃശ്യങ്ങൾ മാനസികമായതുകൊണ്ട് അതിൽ ലയിക്കാതെ ദൃശ്യാതീതമായ വസ്തുവിൽ ലയിക്കുവാൻ സാധകൻ ജാഗ്രൂകനാകണം. ധ്യാനസ്മരണാദികൾ വർദ്ധിപ്പിക്കണം. ബാഹ്യവിഷയങ്ങളിൽനിന്നും മനസ്സിനെ അന്തർമുഖീകരിക്കുവാൻ സദാ യത്നിക്കണം. ഇവിടെ നിരന്തരപ്രയത്നത്താലും, സാധനാബലത്താലും, മനസ്സിന്റെ സങ്കല്പവികല്പങ്ങൾ ക്രമേണ നിലച്ച് മനസ്സും ഹൃദയവും ഏകാകാരമായി ഹൃദയപത്മം വികസിതമായി, നാമചൈതന്യം സ്ഥിരപ്രതിഷ്ഠിതമാകുന്നു. ചില സമയത്ത് ആ നാമാനന്ദാമൃതധാരയിൽ നിമഗ്നനാകുമ്പോൾ മനസ്സ് സ്തബ്ധമായി, സാധകൻ ധ്യാനലഹരിയും ആനന്ദവും അനുഭവിക്കുന്നു. ഇവിടെ സാധകൻ വളരെ ജാഗ്രൂകനായിരിക്കണം. ധ്യാനവേളയിൽ ബാഹ്യബോധം നശിച്ചാലും, അതും സമാധ്യവസ്ഥയും തമ്മിൽ തെററിദ്ധരിക്കരുത്. ഈ തെററിദ്ധാരണ സാധാരണയായി സാധകന്മാർക്ക് വരുന്നത്, ഈ ദേഹവിസ്മൃതിയും സമാധിയുമായിട്ടുള്ള ആന്തരമായ വ്യത്യാസത്തെക്കുറിച്ചുള്ള അറിവില്ലായ്മ കൊണ്ടാണ്. എന്തെന്നാൽ ഇവിടെ ദേഹവിസ്മൃതി ഉണ്ടായാലും, തമസ്സിന്റെ ആവരണത്തിൽതന്നെ ലയിക്കുന്നതിനാൽ ഇവിടെ സ്വ സ്വരൂപജ്ഞാനപ്രാപ്തി ലഭിക്കുന്നില്ല. ആയതിനാൽ ഇവിടെ സമാധി അനുഭവമാകുന്നില്ല. ആനന്ദത്തിന്റെ ഒരു നിഴൽ അനുഭവിക്കുന്നതല്ലാതെ അഖണ്ഡാനന്ദവും അനുഭവമാകുന്നില്ല. തമസ്സിൽതന്നെ ലയിക്കുന്നതിനാലും, വാസനാശക്തി നശിക്കാത്തതിനാലും മനോബുദ്ധിവൃത്തികൾ, പിന്നെയും ബഹിർവ്യാപാരത്തിൽ വ്യാപിച്ചുകൊണ്ടിരിക്കും. വാസനാശക്തി വളരെ സൂക്ഷ്മരൂപത്തിൽ പ്രവർത്തിക്കുന്നതിനാൽ അത് നിഗ്രഹിക്കുവാൻ വളരെ പ്രയാസമാണ്. ആയതിനാൽ സാധ

കൻ ഏതു കർത്തവ്യം ചെയ്യുമ്പോഴും, ലക്ഷ്യസ്ഥാനത്തെ മുൻനി റുത്തി, നിസ്സംഗനായി സ്വാർത്ഥാഭിമാനാദികളെ നിശ്ശേഷം ത്യജിച്ച്, നിരഭിമാനതയോടും, നിസ്സ്വാർത്ഥതയോടും, ഫലാ പേക്ഷ കൂടാതെ കർത്തവ്യംചെയ്തു് മനഃശ്ശുദ്ധിക്ക് നിരന്തരം പ്രയത്നിക്കണം. നിന്ദാ, സ്തുതി, മാനാപമാനം, ഈ ദ്വന്ദ്വയുദ്ധ ങ്ങളിൽ മഗ്നനാകാതെ, ആത്മനിഷ്ഠയെ പരിപാലിച്ച്, തന്നിൽ താൻ ഇരുന്നു്, വിവേകത്തെ ജാഗ്രത്താക്കി, തന്നിൽ ഏതു അശക്തികളും കുറവുകളും ഉണ്ടോ, അവയെ നിരീക്ഷണം ചെയ്തു്, ആ ഓരോ ദുർഗ്ഗുണങ്ങളുടെയും അശക്തികളുടേയും മൂലകാരണത്തെ അറിഞ്ഞു് അവയെ ഉന്മൂലനാശം ചെയ്യണം. പെട്ടെന്നു് ദ്വേഷ്യം, സ്വാർത്ഥം, 'ദുരാശ', അസൂയ ഇഴവക ഷഡ്‌വൈരികൾ മനസ്സിനെ ആക്രമിക്കുമ്പോൾ അവിടെ ജാഗരൂകനായി, ഏകാന്തമായി ഇരുന്നു് ആത്മപരിശോ ധന നടത്തി അവയുടെ സൂക്ഷ്മകാരണത്തെ അറിഞ്ഞു്, തന്നിലും സർവ്വരിലും വ്യാപിച്ചിരിക്കുന്ന ശക്തിയെ സ്മരിച്ച്, സകല ദ്വന്ദ്വങ്ങളേയും ദ്വൈതഭാവങ്ങളേയും വിസ്മ രിച്ച്, സത്യതത്വത്തെ മുന്നിൽ സദാ പ്രതിഷ്ഠിച്ച്, അസത്യക ല്പനകളെ ഖണ്ഡിച്ച്, ജ്ഞാനപ്രകാശലബ്ധിക്കായി സദാ പ്രയ ത്നിക്കയും പ്രാർത്ഥിക്കയും വേണം. ഈ തത്വങ്ങൾ എല്ലാം പുസ്തകജ്ഞാനപരമായി പറയുവാനും വായിക്കുവാനും എളുപ്പ മാണു്. എന്നാൽ ഈ ആത്മതത്വങ്ങളെ ഓരോന്നായി ആച രിച്ച്, അനുഭവിച്ച് സ്വജീവിതത്തിൽ പകർത്തുന്നവരാണു് ശരി യായ സാധകന്മാർ. നാമസ്മരണ–സ്മരണയുടെ ശരിയായ അർത്ഥം സ്മൃതി – പരമാത്മാവിനെക്കുറിച്ചുള്ള സ്മൃതി തൈല ധാരപോലെ മനസ്സിൽ അഖണ്ഡമാവുന്നതുതന്നെയാണു് നിജമാ യ സ്മരണ – അതായതു് സ്വസ്വരൂപജ്ഞാനജാഗരം പരാവാക് സ്ഥാനത്തെ പ്രാപിക്കുമ്പോൾ ആകുന്നു ഈ സ്വ സ്വരൂപജ്ഞാന ജാഗരണം പ്രാപ്തമാവുന്നതു്. പശ്യന്തി എന്ന സ്ഥാനത്തിൽ

സാധകൻ നിമഗ്നനായി പരാവാക്കിൽ എത്തുവാൻ ശ്രമിക്കുമ്പോൾ, അവിടെ മനസ്സ്, സദാ അന്തർമുഖമായി ഏകാന്തത അവലംബിച്ച് ധ്യാനസ്ഥനായി ഇരുന്ന് ആനന്ദം അനുഭവിക്കുവാൻ തീവ്രമായ ആശ ഉദ്ഭൂതമാകുന്നു. ആ സമയത്ത് ആ നാമചൈതന്യത്തെ ശരിയായി ആസ്വദിച്ചറിഞ്ഞ് ആ നാമം പ്രാണന്റെ പ്രാണനായും ജീവിതസർവസ്വമായ നിധിയായും അനുഭവപ്പെടുന്നു. പരമാത്മസ്മരണയാൽ മനസ്സും ചിത്തവും സ്ഫടികംപോലെ സ്വച്ഛമാവാതെ പരാവാക്കിൽ എത്തുവാൻ സാദ്ധ്യമല്ല. ത്രികരണങ്ങളും പരിശുദ്ധമായി തുടങ്ങുന്നതോടുകൂടി സ്വസ്വരൂപത്തിന്റെ സ്മൃതി സ്വച്ഛമായ അന്തഃകരണത്തിൽ പ്രതിഫലിച്ചു തുടങ്ങുകയും സാധകൻ നിരന്തരധ്യാനത്തിൽ മുഴുകി പരാവാക് സ്ഥാനത്തെ പ്രാപിക്കുവാൻ ജാഗരൂകനാകുകയും ചെയ്യുന്നു. പരാവാക്സ്ഥാനം പ്രാപ്തമാവുംമുമ്പാണ്, സാധകനിൽ ഒരു വടംവലി നടക്കുന്നത്—വാസനാശക്തി പരിപൂർണ്ണമായി നശിക്കാത്തതിനാൽ ആ ശക്തിയുടെ സൂക്ഷ്മരൂപങ്ങൾ പ്രതിബന്ധങ്ങളായിവന്ന് സാധകനെ വിഷമിപ്പിക്കുന്നു—ഇവിടെ സാധകൻ സാധകവൃത്തി പരിപൂർണ്ണമായി ആചരിച്ച് ധ്യാനനിഷ്ഠയെ വിടാതെ വൈരാഗ്യവിവേകത്തെ തീവ്രമാക്കി ഗുരുവചനത്തിൽ അഖണ്ഡമായ ഭക്തിവിശ്വാസം അർപ്പിച്ച് അനന്യശരണാഗതനായി നിരന്തരപ്രയത്നത്താൽ വാസനാശക്തിയെപ്പോരാടി ജയിച്ച് പരാവാക്കിനെ പ്രാപിക്കണം—അപ്പോൾ നാമം അജപാജപമായി പരിണമിച്ച് മനസ്സ് നാമാതീതമായി സ്വസ്വരൂപജ്ഞാനജാഗരം ലഭിക്കുന്നു. ഇവിടെ നാമം രൂപത്തിൽ ലയിച്ച് ഇഷ്ടദേവതാദർശനത്തെയും പ്രാപ്തമാക്കുന്നു. സാധകന് ആദ്യകാലങ്ങളിൽ ലബ്ധമാകുന്ന മാനസികമായ ദൃശ്യങ്ങളും ഈ മഹാദർശനവും തമ്മിൽ അജഗജാന്തരമുണ്ട്—മനോതീതമായ സാക്ഷാൽ ചിന്മയമൂർത്തിസ്വരൂപമായ ഈശ്വരന്റെ സഗുണദർശ

നമാണ് ഇവിടെ പ്രാപ്തമാവുന്നതു്—രജോഗുണ തമോഗുണ സ്പർശമില്ലാതെ ശുദ്ധസത്വപ്രധാനമായ പരാവാക്സ്ഥാനത്തു് എത്തുമ്പോൾ ജഗൽകാരണിയായ മഹാമായയുടെ ദർശനം സാധകനു് പ്രാപ്തമാവുന്നു. മായ, പരബ്രഹ്മം ഇവയെ വേർതിരിച്ചു് അവിദ്യാകൃതമായലോകത്തിന്റെ ക്ഷുദ്രതയേയും, ആത്മതത്വത്തിന്റെ അഖണ്ഡതയേയും, നിരീക്ഷിച്ചറിയുവാൻ ശക്തിലഭിച്ചു് താൻ ജഡമായ ദേഹമല്ല, അഖണ്ഡവും, വ്യാപകവുമായ ആത്മാവാണെന്നുള്ള ജ്ഞാനം ലഭിക്കുന്നു. സർവേശ്വരന്റെ വിശ്വവ്യാപകമായ ചൈതന്യത്തെ വീക്ഷിച്ചറിഞ്ഞു്, സർവലോകവും, സൂര്യചന്ദ്രന്മാരും സ്വാത്മപ്രതിബിംബമെന്ന അപരോക്ഷജ്ഞാനം വളരുന്നു. ഇവിടെ സാധകൻ സദാകാലവും ആത്മാനുസന്ധാനത്തിൽ തന്നെ ഇരുന്നുകൊണ്ടു്, മനോവൃത്തികൾ തന്മയത്വം പ്രാപിച്ചുകൊണ്ടിരിക്കും. ഇവിടെയും പരമലക്ഷ്യം ഈ ഉച്ചാവസ്ഥയാണെന്നു് സാധകൻ തെററിദ്ധരിക്കരുതു്. താൻ ആത്മാവാണെന്നുള്ള ജ്ഞാനം അവിച്ഛിന്നതൈലധാരപോലെ, അഖണ്ഡമാവുമ്പോൾ, ആ ദ്വൈതഭാവത്തെയും ഖണ്ഡിച്ചു് പരാവാക്, ആത്മാവിൽ ലയിക്കുന്നു. ഇവിടെയാണു് സമാധി അനുഭവസ്ഥമാകുന്നതു്. ഈ സമാധിയിൽ നിന്നു് താഴോട്ടു വരുമ്പോൾ ഭക്തനിൽ ഈശ്വരൻ—ദാസൻ എന്ന ഒരു നേരിയ അഹന്ത മാത്രമാണു് ശേഷിക്കുന്നതു്. ഭക്തനു് ദാസൻ എന്ന ഈ അഹന്തവച്ചുകൊണ്ടു മാത്രമാണു് ലോകത്തിൽ കർത്തവ്യം ചെയ്യുവാൻ സാദ്ധ്യമാകുന്നതു്. ഈ സമാധിയിൽ ലയിച്ചു് താഴോട്ടു വന്നാൽ പരിപൂർണ്ണമായ ആത്മബോധം സദാ ജാഗ്രത്തായിരിക്കും. ഇതു തന്നെയാണു് പരിപൂർണ്ണമായ അപരോക്ഷ ജ്ഞാനാനുഭൂതി—

* * * * *

"അഖണ്ഡജപനാമയജ്ഞങ്ങൾ നടത്തുന്നതിന്റെ ഉദ്ദേശമെന്താണ്. നാമയജ്ഞം എന്നാൽ കായികവാചികമാനസികമായ തപസ്സാണ്. സ്ഥിരാസനത്തിൽ ഇരുന്ന് ഭഗവച്ഛക്തിയെ സ്മരിച്ച് ബഹിർദൃഷ്ടിയെ അന്തർമ്മുഖമാക്കി മനസ്സിനെ നാമത്തിൽ ഏകാഗ്രമാക്കി ഓരോ നാമവും ഭക്തിഭാവത്തോടെ ഉച്ചരിച്ച്, ഓരോ ഹൃദയകുസുമമായി ആ ഭഗവച്ചരണത്തിൽ അർപ്പിക്കണം. ദീപത്തെ പ്രതിഷ്ഠിച്ച് ജ്യോതിസ്സിനെ ജ്വലിപ്പിച്ച്, പൂജാദികൾ ചെയ്ത് ഭഗവച്ഛക്തിയെ ആ ദീപത്തിൽ ആവാഹിക്കുക എന്ന മഹാകർമ്മമാണ് നാമയജ്ഞരൂപേണ നിർവ്വഹിക്കുന്നത്—സൽഭാവനയോടും ഏകാഗ്രതയോടും ഭക്തിവിശ്വാസത്തോടുംകൂടി വേണം ആ ആത്മപ്രതിഷ്ഠ നടത്തുവാൻ. സാക്ഷാൽ സച്ചിദാനന്ദമൂർത്തിയായ ഭഗവൽസ്വരൂപത്തെ തന്നെ കീർത്തിക്കുന്നു, പ്രദക്ഷിണാദികൾ ചെയ്യുന്നു, എന്ന ഭാവനയോടെ ആ നാമത്തിൽ ലയിക്കണം—ഐക്യമാവണം—ലോകവും സർവവും മറക്കണം

സർവദുരിതനിവാരണമായ ആ നാമത്തെ അഖണ്ഡമായി കീർത്തനംചെയ്ത് ആരാധനാദികൾ ചെയ്യുമ്പോൾ മഹത്തായ ശക്തിയാണ് അവിടെ പ്രകടമാകുന്നത്—പരിസരങ്ങൾകൂടി പരിശുദ്ധമായി സാധകന് മാത്രമല്ല!, ആ യജ്ഞത്തിൽ പങ്കെടുക്കുന്ന സർവരിലും ഈശ്വരഭക്തിവിശ്വാസത്തിന്റെ വിത്തുകൾ പാകുന്നു. നാസ്തികബുദ്ധികളിൽ കൂടി ആസ്തികബുദ്ധി വളരുന്നു. ആ നാമാനന്ദവും ശക്തിയും സകലരിലും പകർന്ന് അജ്ഞാനാന്ധകാരത്തെ അകററുന്നു. ഓരോ സാധനക്രമങ്ങൾ അനുഷ്ഠിക്കുമ്പോഴും ആ സാധനയുടെ ശരിയായ ഉദ്ദേശത്തേയും അന്തർലീനമായ തത്വത്തേയും അറിഞ്ഞു് ആചരിക്കുക. ആ ദീപത്തെതന്നെ ദേഹമാകുന്ന സംജ്ഞയാൽ സങ്കല്പിച്ച്, സൽക്കർമ്മാചരണമായ നെയ്യൊഴിച്ച്, ഭക്തിയാകുന്ന തിരിയിൽ, ജ്ഞാനമാകുന്ന

ജ്യോതിയെ കത്തിച്ച്, സൽഗുണങ്ങളാകുന്ന ഹാരങ്ങളാൽ അലം കൃതമാക്കി, നിർമ്മലമാകുന്ന പൂജ്യബുദ്ധിയാൽ, സ്വസ്വരൂപാനു സന്ധാനമാകുന്ന കുസുമാർച്ചന നടത്തി, അഹങ്കാരമെന്ന ധൂപത്തെ കത്തിച്ച്, ത്രിഗുണങ്ങൾ ഒന്നാക്കി, ശുദ്ധസത്വമെന്ന ഏകാരതി യാൽ ആരാധിച്ച്, സൽഭാവമെന്ന നൈവേദ്യത്തെ അർപ്പിച്ച്, പഞ്ചപ്രാണങ്ങളാകുന്ന പഞ്ചാരതിയാൽ ആരാധിച്ച്, ഭഗവാൻ ഭക്തൻ എന്ന ദ്വൈതഭാവത്തേയും മറന്ന്, ആത്മാവിനെ പരമാത്മാവിൽ നിവേദിക്കുന്നതായ നമസ്കാരത്തെ അർപ്പിക്കുക! ഇങ്ങിനെ ബാഹ്യവും ആന്തരവുമായ നാമയജ്ഞങ്ങൾ നടത്തി, ഭാരത ഭൂമിയെ ചൈതന്യപൂർണ്ണമാക്കുക!

ശ്രീരാം ജയരാം, ജയജയരാം എന്ന് ജപിച്ചും കീർത്തനം ചെയ്തും, താൻതന്നെ രാമനായിത്തീരണം. ശ്രീരാമനിൽ പ്രശോഭിക്കുന്ന ഗുണഗണങ്ങൾ നിങ്ങളിൽ പരിശോഭിച്ച്, ഓരോരുത്തരും ആ ശ്രീരാമ ചൈതന്യമായി ഭവിക്കണം. ആത്മാരാമനായി വിജയിക്കണം. സത്യസ്വരൂപനും, സ്വതന്ത്രനും, സ്വയം പ്രകാശനുമായ ആത്മാവായി വിരാജിക്കണം. ശ്രീരാം – സീതാരാം ഈ നാമത്താൽ സീതാദേവിയുടെ പരിപാവനാദർശമായ പതിവ്രതാധർമ്മം ഓരോ സ്ത്രീയിലും ഉദിച്ച് ഉയരണം. ഐശ്വര്യഗുണസമ്പൂർണ്ണകളായി ശക്തിസ്വരൂപിണികളായി പരിലസിക്കണം – ഇങ്ങനെ ഓരോ പുരുഷനിലും ശ്രീരാമചൈതന്യവും ഓരോ സ്ത്രീയിലും സീതാചൈതന്യവും ഉടലെടുക്കുമ്പോൾഭാരതം തന്നെ പവിത്രമാകുന്നു. ആദ്ധ്യാത്മികശക്തിയുടെ കേന്ദ്രസ്ഥാനമായി ആ ശക്തിപ്രവാഹം സർവസ്ഥലത്തും വ്യാപിച്ച് അനശ്വരകീർത്തിയേയും, ശാന്തിയേയും പ്രദാനം ചെയ്യും. ദാരിദ്ര്യം! കലഹം, ക്ഷാമം എന്നിവ നിവാരണംചെയ്ത് തൃപ്തിയും സമൃദ്ധിയും വിശ്രാന്തിയും സർവ്വത്ര ഉളവാകും. ഹാ, ശ്രീരാം, സീതാരാം!

ആ മധുരനാമം പാടി നിങ്ങൾതന്നെ സീതാരാമചൈതന്യമാകുന്ന സത്യം, ധർമ്മം, ശക്തി, വീര്യം, പവിത്രത, വൈരാഗ്യത്യാഗാദികൾ ഇവയിൽ ലയിച്ച് ആ ചൈതന്യസ്വരൂപികളാകുവിൻ. സീതാരാം — ഭാരതത്തിന്റെ അലങ്കാരവും, സൌന്ദര്യവും ശ്രീയും തേജസ്സും, ആയ ഈ പാവനാദർശം നിങ്ങളിൽ ചൈതന്യപൂർണ്ണമായാൽ ഭാരതം രാമരൂപനഗരിയായി, രാമരാജ്യമായി പ്രശോഭിക്കും. അനിർവചനീയമായ സന്താപത്താൽ അശ്രുഭരിതയായ ഭാരതമാതാവ് ഉണർന്ന് എഴുന്നേററ്, ആനന്ദനൃത്തം ചെയ്യും. സന്തുഷ്ടയായ ആ ദേവി ലോകത്തെ അസത്യത്തിൽ നിന്നും സത്യത്തിലേയ്ക്കും — തമസ്സിൽ നിന്നു ജ്യോതിസ്സിലേയ്ക്കും— മൃത്യുവിൽ നിന്നും അമരത്വത്തിലേക്കും നയിക്കും. ആയതിനാൽ ഭാരതദേവിയുടെ ഉത്തമസന്താനങ്ങളേ! ഉണർന്ന് എഴുന്നേൽക്കുവിൻ! നിങ്ങളുടെ സ്വരൂപത്തെ സ്മരിക്കുവിൻ! അനന്തമായ ആത്മപ്രകാശത്തിന്റെ സന്താനങ്ങളാണെന്ന് അറിയുക! രാമനാമത്തെ ജപിച്ച് തമസ്സാകുന്ന മറകൾ ചീന്തിക്കളഞ്ഞു സ്വയംപ്രകാശത്തെ ദർശിക്കുക. രാമനാമം തന്നെ സേവിച്ച് ആത്മാരാമന്മാരായി അമരത്വം പ്രാപിക്കുക!"

*      *      *      *      *      *

നിത്യാനന്ദപ്രദമായ സായുജ്യപദവിയിൽ വിലയംപ്രാപിക്കുവാനായി ഋഷീശ്വരന്മാരും അവതാരപുരുഷന്മാരും ആയ മഹാവ്യക്തികൾ സദാ പ്രയത്നിക്കുകയും, ആ ലക്ഷ്യപ്രാപ്തിക്കായി നൂതനമാർഗ്ഗങ്ങളെ ആരാഞ്ഞറിഞ്ഞു്, അവയെ അനുഭവത്തിൽ കൊണ്ടുവന്ന്, ആ ദിവ്യസന്ദേശങ്ങളേയും, സ്വാനുഭവങ്ങളേയും ലോകനന്മയ്ക്കായി പ്രദാനം ചെയ്കയും ചെയ്യുന്നു. ഈ അമൂല്യനിധിയാണു്, ഭാരതത്തിന്റെ അനർഘവും അനശ്വരവുമായ സ്വത്തും സർവ്വസ്വവും. ഗൃഹസ്ഥധർമ്മത്തിൽ ഇരുന്ന് ഈശ്വരസാക്ഷാൽ

ക്കാരം—ഈ ലക്ഷ്യപ്രാപ്തി നമുക്ക് കൈവരുത്തുവാനാണ് ശ്രീരമാദേവിയുടെ ജന്മോദ്ദേശ്യം. ഈ ലക്ഷ്യത്തെ ആസ്പദമാക്കിയിട്ടാണ്, ഇന്നു പല രീതിയിലുള്ള സാധനപരിപാടികൾ നമ്മെ പരിശീലിപ്പിച്ച്, ആ ഉദ്ദേശ്യം സഫലമാക്കുവാൻ സദാ തുനിയുന്നത്. ഭക്തിയും ജ്ഞാനവും ഈ രണ്ടു യോഗങ്ങളുടേയും സംയോജനമായ രാജരാജേശ്വരീയോഗത്തെയാണ് പ്രദാനം ചെയ്ത്, സഗുണോപാസനയിൽ അടങ്ങിയ ഭജന, നാമസ്മരണാദികളോടൊരുമിച്ച് നിർഗ്ഗുണധ്യാനത്തിലേക്കുള്ള കഴിവും ശക്തിയും തന്ന് സ്വ സ്വരൂപദർശനത്തിലേക്കുള്ള വഴി തെളിയിക്കുന്നത്.

ശ്രീരമാദേവിയെ ശരണംപ്രാപിക്കുന്ന ഭക്തന്മാർക്ക് ആദ്യമായി ഉപദേശിക്കുന്നത് ഈ ശ്രീരാമമന്ത്രമാണ്. ഗുരുമാതാവ് നിർദ്ദേശിക്കുന്ന സാധനക്രമത്തിലെ ആദ്യത്തെ പടിയായിട്ടാണ് ഈ നാമസ്മരണ ഉപദേശിക്കുന്നത്. ഗുരുവിന്റെ നിർദ്ദേശപ്രകാരം നിഷ്ഠയോടെ ഈ നാമജപംചെയ്ത് അതിൽ തീവ്രതയും ഭക്തിവിശ്വാസവും വർദ്ധിച്ച് തന്റെ ജന്മസാഫല്യം പ്രാപ്തമാവേണമെന്ന് ആശയുള്ള മുമുക്ഷുക്കൾക്ക് ഒരു വർഷം കഴിയുമ്പോൾ രണ്ടാമത്തെ പടിയായ ആത്മോപദേശം നൽകുന്നു. അതായത് അന്തർലക്ഷ്യസ്ഥാനത്തെ കൊടുത്ത് ജ്ഞാനചക്ഷുസ്സ് തുറന്ന് മനസ്സിനെ ഏകാഗ്രമാക്കി അന്തർവഴിയിലൂടെ നിർഗ്ഗുണധ്യാനോപാസനകളിലേക്കുള്ള ശക്തിയും കഴിവും ശിഷ്യനിൽ പകരുന്നു. പുനർജ്ജന്മത്തെ തന്നെ ശിഷ്യന് പ്രദാനം ചെയ്യുന്നു.

ഈ വൈശിഷ്ട്യമുള്ള ഉപദേശത്തിന് പാത്രമാവാൻ, ആദ്യം നാമജപം നിഷ്ഠയോടെ ചെയ്ത്, മനസ്സിന് കുറച്ച് പരിശുദ്ധതയും സ്ഥിരതയും വരുത്തേണ്ടത് അത്യന്താപേക്ഷിതമാണ്. ആയതിനാൽ ഈ നാമസ്മരണ അനുഷ്ഠിക്കുന്നവരുടേയും അനുഷ്ഠിക്കുവാൻ ആശയുള്ളവരുടേയും മാർഗ്ഗദർശനത്തിനായി ഗുരു നിർദ്ദേശിച്ചിരിക്കുന്ന തത്വങ്ങളിൽ സ്വല്പമെങ്കിലും ഇവിടെ

പകർത്തുവാൻ ശ്രമിക്കുന്നു. നാമജപം നടത്തുന്നതിന്റെ തത്വങ്ങളെ കുറിച്ച് വിശദീകരിക്കുംമുമ്പ് ആന്തരമായ പ്രാർത്ഥനാബലത്തെകുറിച്ച് ഗുരുമാതാവ് പല ഉരു പ്രബോധനം നൽകിയിട്ടുള്ള വചനങ്ങളിൽ ചിലതു് ഇവിടെ ചേർക്കുന്നു.

*   *   *   *

"ഈ സംസാരസാഗരത്തിൽ മുങ്ങി, വലഞ്ഞു ശ്വാസംമുട്ടി മിന്നൽപ്പിണർപോലെ മാറി മാറി കളിക്കുന്ന സുഖദുഃഖങ്ങളാൽ ദുരന്തദുഃഖം അനുഭവിക്കുന്ന സമയത്തു് യാതൊരു അഭയസ്ഥാനവും കാണാതെ അവസാനം തന്റെ സൃഷ്ടികർത്താവിനോടുതന്നെ അഭയം അർത്ഥിച്ചു സ്വാഭാവികമായി ഹൃദയത്തിൽ നിന്നും പൊട്ടിപ്പുറപ്പെടുന്ന വിളിയാണു പ്രാർത്ഥന. ആദ്യം ഈ പ്രാർത്ഥനയുടെ ശക്തി ശരിയായി അറിയുന്നില്ല. അജ്ഞാനാവരണത്താൽ ഈശ്വരചൈതന്യത്തെക്കുറിച്ചുള്ള ദൃഢതയും വിശ്വാസവും ഹൃദയത്തിൽ അഖണ്ഡവും സ്ഥിരവുമാകുന്നില്ല. മനസ്സിന്റെ കലമഷങ്ങൾ നീങ്ങുംതോറും, ബുദ്ധിവികസിക്കുന്തോറും പ്രാർത്ഥനയുടെ ശരിയായ ശക്തി അനുഭവമാകും. ആത്മസാക്ഷാൽക്കാരത്തിലേക്കുള്ള പാതയിൽ പോകുമ്പോൾ ആദ്യന്തം ഈ പ്രാർത്ഥനാബലമാണു് ശിഷ്യനെ അനുനിമിഷം രക്ഷിച്ചു സഹായിക്കുന്നതു്. ഭഗവൽഭക്തിവിശ്വാസം പ്രബലമാക്കുന്നതും, ഭഗവാനും ഭക്തനുമായുള്ള ബന്ധം ദൃഢീകരിക്കുന്നതും ഈ പ്രാർത്ഥനാശക്തിയാണ് —ജീവിതപഥത്തിൽ ഏററമുട്ടുന്ന ദുർഘടങ്ങളും ആത്മാർത്ഥമായ പ്രാർത്ഥനയാൽ പിൻമാറിക്കൊടുക്കുന്നു. ആ പാതയിലെ കാഠിന്യമുള്ള കല്ലുകൾകൂടി മാർദ്ദവമുള്ളതായി ഭവിക്കുന്നു. മൂർച്ചയുള്ള മുള്ളുകളുടെ മുനകൾ ഛേദിക്കപ്പെടുന്നു. പ്രാർത്ഥനാബലം അവിടെയും അവസാനിക്കുന്നില്ല. ജന്മജന്മാന്തരത്തിൽ ചെയ്തതായ പാപരാശിയെക്കൂടെ ഭസ്മമാക്കുന്നു—എത്ര പാപിയായാലും അയാൾ പശ്ചാത്തപിച്ചു ജഗദീശ്വരനെ പ്രാർത്ഥിക്കുമ്പോൾ

പരിശുദ്ധനായി ഭവിക്കുന്നു. സാധനയിൽ അന്തർവഴിയിൽ പോകുമ്പോൾ പല കാർമേഘങ്ങൾ വന്ന് ശോഭനമായ ആ വഴിയെ മൂടുന്നു—സ്വാർത്ഥം, അഭിമാനം, പേരും പെരുമയും സമ്പാദിക്കുവാനുള്ള ആശ, താൻ ഭക്തൻ എന്ന അഹങ്കാരം, ഇങ്ങിനെ നാനാവിധത്തിൽ വാസനാശക്തി സാധകനെ വിഘ്നപ്പെടുത്തുന്നു. ആ വാസനാശക്തിയെ ജയിച്ച് ഉന്നതശിഖരങ്ങളെ പ്രാപിച്ച് ആത്മജ്ഞാനകവാടങ്ങൾ തുറന്ന് ആ നിധി കരസ്ഥമാക്കി തരുന്നതും പ്രാർത്ഥനാശക്തിയാണ്. പ്രാർത്ഥന ഹൃദയാന്തർഭാഗത്തുനിന്നു പരിപൂർണ്ണവിശ്വാസത്തോടും ഏകാഗ്രതയോടും ഉദിക്കണം—അവിടെ പൂർണ്ണഫലം അനുഭവപ്പെടുന്നു. പ്രാർത്ഥന എന്ന ശക്തിമത്തായ ചങ്ങലയാൽ ഭക്തൻ ഭഗവാനെ ശാശ്വതമായ ബന്ധത്തിൽ മുറുകെ ബന്ധിക്കുന്നു. ഏകാന്തമായി ഒരാൾ നടത്തുന്ന പ്രാർത്ഥനയുടെ ഫലം അനന്തമാണ്. ഏതു മഹാകാര്യവും ആ പ്രാർത്ഥനാബലത്താൽ വിജയപൂർണ്ണമായി പര്യവസാനിക്കുന്നു. ആയതിനാൽ പ്രാർത്ഥനാബലം നിങ്ങളെ പ്രപഞ്ചത്തിലും പാരമാർത്ഥ്യത്തിലും ആദ്യന്തം നയിച്ച് നവജീവനം നൽകുന്ന ശക്തിയെന്നറിയുക.

ഇങ്ങനെ അമ്മയുടെ വചനങ്ങളെ കുറിച്ച് സ്മരിച്ച് സാധനയിൽ പ്രാർത്ഥന അനുഷ്ഠിക്കേണ്ട രീതിയെക്കുറിച്ച് നിരൂപിക്കാം. എല്ലായ്പോഴും നാമസ്മരണധ്യാനാദികൾ തുടങ്ങുമ്പോൾ അതിന്റെ പ്രാരംഭമായി കുറച്ചു നിമിഷങ്ങൾ പ്രാർത്ഥനയ്ക്കായി ഉപയോഗിക്കണം. അപ്പോൾ ആ സാധനകൾക്ക് ഉന്മേഷവും ശക്തിയും ഫലപ്രാപ്തിയും കൂടുതലായി അനുഭവമാകുന്നു. പ്രാർത്ഥന കഴിയുമ്പോൾ ഭഗവാനോട് ഒരു ഐക്യത്തിന്റെ നിഴൽ മനസ്സിൽ സ്വയമായി ഉത്ഭവിക്കുന്നു. നിജമായ പ്രാർത്ഥനയുടെ ഉച്ചാംശം ജീവശിവൈക്യമാണ്. അതിനാൽ ഏകാന്തമായി പ്രാർത്ഥന ചെയ്യുമ്പോൾ ആ നിജാനന്ദത്തിന്റെ ഒരു നിഴൽ സാധകനിൽ പതിഞ്ഞു മനസ്സ് പരിശുദ്ധവും ഉന്മേ

ഷപ്രദവും ആയി മാറുന്നു. പല രൂപത്തിലും അപ്പോഴത്തെ മനസ്സിന്റെ സ്ഥിതിഗതികൾ അനുസരിച്ചും പ്രാർത്ഥന നടത്താം. ഗുരുമാതാവ് പലവേളയിൽ ഉപദേശിച്ചതായ പ്രാർത്ഥനകളിൽ ചിലതു് ഇവിടെ ചേർക്കുന്നു. ജപധ്യാനാദികൾ തുടങ്ങുമ്പോൾ ഇഷ്ടദേവതയേയോ ഗുരുവിനെയോ സ്മരിച്ചു് പ്രാർത്ഥനകൾ തുടരണം.

'ഭഗവാനെ' ഞാൻ അങ്ങയുടെ വിനീതനായ ദാസൻ മാത്രമാകുന്നു. യാതൊരു അറിവുമില്ലാതെ അജ്ഞാനത്തിൽ വലയുന്ന എന്നിൽ കരുണയുണ്ടായി സമസ്താപരാധങ്ങളെയും, ക്ഷമിച്ചു് ത്രികരണങ്ങളെ പരിശുദ്ധമാക്കി, അങ്ങയിലുള്ള ഭക്തിവിശ്വാസം ഉറപ്പിക്കേണമെ! മനസാ വാചാ കർമ്മണാ ആരേയും വേദനിപ്പിക്കാതെ, എല്ലാവരിലും അങ്ങയുടെ ശക്തിസ്വരൂപത്തെ മാത്രം സ്മരിച്ചു് സമതുല്യമായ സ്നേഹം ചൊരിയുവാൻ ശക്തി തരേണമെ! എത്രയോ ജന്മങ്ങൾ നിരർത്ഥമായി കഴിഞ്ഞു. എന്നാൽ ഈ ജന്മത്തിൽ അങ്ങയുടെ ചരണകമലത്തിൽ അനന്യശരണാഗതി അടഞ്ഞു് സർവ്വ കർത്തവ്യങ്ങളും ഈശ്വരാർപ്പണബുദ്ധിയോടും, അങ്ങയുടെ ചരണസേവ ആണെന്നുള്ള ആത്മബോധത്തോടും നടത്തുവാനുള്ള ശക്തി തരേണമെ! മായാമോഹങ്ങളിൽനിന്നും, ഷഡ്വൈരികളിൽനിന്നും, എന്റെ മനസ്സിനെ വിമോചിപ്പിച്ചു്, അങ്ങയുടെ ഓർമ്മ ഒരു നിമിഷമെങ്കിലും മനസ്സിൽനിന്നും വേർപെടാതെ അങ്ങയിൽ പരിശുദ്ധമായ പ്രേമഭക്തി തരേണമേ! അന്യരുടെ ദോഷങ്ങളെ കാണുവാനുള്ള ദൃഷ്ടി തരാതെ, തന്നിൽ താനിരുന്നു് ആത്മപരിശോധന നടത്തി, സ്വയം ദുർഗ്ഗുണങ്ങളെ അറിഞ്ഞു് അവയെ വിവേകത്താൽ ഖണ്ഡിക്കുവാനുള്ള ശക്തി തരേണമെ! ഭഗവാനെ! അങ്ങല്ലാതെ ലോകത്തിൽ വേറെ ആരും ആധാരമായിട്ടില്ല. അങ്ങു് എങ്ങിനെ അർജ്ജുനസാരഥിയായിരുന്നു് ആസുരശക്തികളെ നിഗ്രഹിച്ചു്

ദൈവികശക്തിയെ പ്രബലപ്പെടുത്തിയോ അതുപോലെ ഈ ദേഹമെന്ന രഥത്തിൽ സാരഥ്യം വഹിച്ച് അസത്യത്തിൽനിന്നും സത്യത്തിലേക്കും തമസ്സിൽനിന്നും ശാശ്വതമായ ജ്യോതിസ്സിലേക്കും വഴി കാണിക്കേണമേ! അങ്ങയുടെ ദിവ്യാംശമായ നാമത്തിൻെറ നിസ്തുല്യമഹിമ ശരിയായി അറിഞ്ഞു്, ആ നാമത്തെ അമൂല്യനിധിയാക്കി ഹൃദയത്തിൽ സ്ഥിരപ്രതിഷ്ഠിതമാക്കുവാനുള്ള ശക്തി തരേണമേ! ബ്രഹ്മാവിഷ്ണുമഹേശ്വരാദികളുടെ പരിപൂർണ്ണശക്തി അടങ്ങിയിരിക്കുന്ന ഈ നാമചൈതന്യത്തെ ഹൃദയത്തിൽ പ്രകാശിപ്പിച്ചു്, സരസ്വതീകൃപയാൽ അവിദ്യയെ നീക്കി ബ്രഹ്മവിദ്യയെ പ്രദാനംചെയ്തു്, മഹാലക്ഷ്മീ സമേതനായ വിഷ്ണുവിൻെറ പ്രസാദത്താൽ ബ്രഹ്മവിദ്യയെ പോഷിപ്പിച്ചു്, ശക്തിസമേതനായ മഹേശ്വരൻെറ കൃപയാൽ, കാമക്രോധാദി ഷഡ്വൈരികളെ ജയിച്ചു്, വാസനാശക്തിയെ ഹനിച്ചു് ആ പരാശക്തിയിൽ ലയിപ്പിക്കേണമേ! എൻെറ ഹൃദയത്തിൽ ആത്മചൈതന്യം പ്രകാശിപ്പിച്ചു് സത്യബോധത്താൽ ധർമ്മത്തെ വിവേചനം ചെയ്യുവാനുള്ള ജ്ഞാനദൃഷ്ടിതന്നു്; ഹൃദയ പരിശുദ്ധി വരുത്തി, ആത്മാനന്ദത്തെ അനുഭവിക്കുവാനുള്ള ശക്തി തരേണമെ'' ഇങ്ങനെ പല രീതിയിലും രൂപത്തിലും പ്രാർത്ഥനാദികൾ നടത്താം.

ധ്യാനസ്മരണാദികൾ ശരിയായി ശീലിച്ചുപോരുമ്പോൾ പ്രത്യേകമായും സ്വച്ഛമായും ഒരു സ്ഥലം ആവശ്യമാണു്. അതിനു് പ്രാപ്തിയുള്ളവർ പ്രത്യേകമായ ഒരു മുറി ഈശ്വരപൂജാദികൾക്കായി വിനിയോഗിക്കണം. ആ മുറി പരിശുദ്ധമായി വെയ്ക്കുവാൻ സദാ ജാഗ്രതയായിരിക്കണം. മുറി ഈശ്വരചിന്തനത്തിനു മാത്രം ഉപയോഗപ്പെടുത്തിയാൽ ആ അന്തരീക്ഷത്തിൽ സാധകൻ ധ്യാന സ്മരണാദികൾ ചെയ്യുമ്പോൾ മനസ്സിൽ പരിശുദ്ധതയും ശാന്തതയും വരുന്നു.

ശ്രീരാം ജയരാം ജയ ജയ രാം—ഈ മന്ത്രം, ഒരു സ്ഥിരാസനത്തിൽ ഇരുന്നു്, കണ്ണടച്ചു്, അധികം ഉച്ചത്തിലല്ലാതെ, ജപിക്കുവാൻ ആരംഭിക്കണം. ഇരിക്കുവാനായി കുറച്ചു കട്ടിയുള്ള കമ്പിളിയോ പായോ, സൌകര്യംപോലെ ഉപയോഗിക്കാം. സുഖാസനത്തിൽ ഇരുന്നു് പ്രാർത്ഥനാദികൾ കഴിച്ചു്, മനസ്സിനെ മന്ത്രത്തിൽ ഏകാഗ്രമാക്കുവാൻ ശ്രമിക്കണം. ഒരു ദിവസത്തിൽ കുറഞ്ഞതു് 2000 ജപം വീതമെങ്കിലും തുടങ്ങണം. ജപം ശീലിക്കുവാൻ ഒരു ജപമാലയിൽ എണ്ണുന്നതും നല്ലതാണു്. രാവിലെയും വൈകുന്നേരവും അരമണിക്കൂർ വീതം തുടങ്ങി, രണ്ടുനേരവും ഒരു മണിക്കൂർവീതം ജപം നടത്തുവാൻ ശ്രമിക്കേണ്ടതു് അത്യാവശ്യമാണു്. ജപം ചെയ്യുമ്പോൾ കഴിയുന്നതും ഇന്ദ്രിയങ്ങൾ ഇളക്കാതെ സ്ഥിരാസനം ശീലിക്കണം. എന്നാൽ മാത്രമെ ധ്യാനസ്ഥിതി ലഭിക്കുവാൻ സാദ്ധ്യമാവുകയുള്ളു. ആദ്യം ജപം ചെയ്യുമ്പോൾ മനസ്സു് ചലിച്ചുകൊണ്ടിരിക്കും. മനസ്സിന്റെ സ്ഥിതിഗതികൾ സാധകനു് നിരീക്ഷിക്കാൻ ശക്തിലഭിക്കാതെ ആ മനസ്സിനെ സ്ഥിരമാക്കുവാൻ സാദ്ധ്യമല്ല. മനസ്സിന്റെ വേഗത ചില്ലറയല്ല, ജപിച്ചുകൊണ്ടിരിക്കുമ്പോൾതന്നെ സകല ദേശങ്ങളിലും ചുററിത്തിരിയുന്നു. ഈ മനസ്സു് ഇങ്ങിനെ ഓടുന്നുവല്ലോ, ജപംകൊണ്ടു് എന്തുപ്രയോജനം എന്നു് നിരാശപ്പെടരുതു്. ജപത്തിന്റെ ശക്തി വർദ്ധിക്കുമ്പോൾ മനസ്സു് ശാന്തമായിത്തുടങ്ങും. മനസ്സിന്റെ സ്ഥിതിഗതികൾ സാധകനു് അനുഭവം വന്നുതുടങ്ങും. ഈ മനസ്സിനേയും അതിന്റെ സ്ഥിതിഗതികളെയും അറിയുന്നതുതന്നെ സാധനയിൽ പുരോഗമിക്കുന്നു എന്നർത്ഥമാണു്—നിയമം വച്ചു രണ്ടുനേരവും സ്ഥിരാസനത്തിൽ ഇരുന്നു് ജപിക്കുന്നതിന്നു പുറമെ ആ സമയം കഴിഞ്ഞാലും കഴിയുന്നതും ഗൃഹജോലികൾക്കിടയ്ക്കും വിശ്രമസമയങ്ങളിലും ആ ജപം അഖണ്ഡമായി ജപിക്കുവാൻ ശ്രമിക്കണം. ജപം ശീലിച്ചു വരുമ്പോൾ ആ ജപം മാനസികമായി ജപിക്കുവാൻ ശക്തി ലഭിക്കുന്നു. ആ സമയത്തു്

ജപം ചെയ്തുപോകുമ്പോൾ ജപത്തിന്റെ മാധുര്യപൂർണ്ണമായ ലഹരിയിൽ ചിലപ്പോൾ മനസ്സ് മഗ്നമായി ജപമാല താഴെവീഴുന്നു. ജപവുംകൂടി നിൽക്കുന്നു. ഈ സമയത്ത് ജപം നിലച്ചല്ലൊ എന്ന വിചാരത്തിൽ പിന്നെയും മനസ്സ് ജപത്തിലേക്കു നയിക്കരുത്. ആ ലഹരിയിൽ തന്നെ നിമഗ്നനായിരിക്കണം. ഇവിടെ മനസ്സിനു് ഒരു സ്ഥാനത്തുതന്നെ നില്ക്കുവാനുള്ള ധാരണാശക്തി ലഭിച്ചുതുടങ്ങുന്നു, അഭ്യാസബലത്താൽ ഈ ധാരണാശക്തിയെ പ്രബലപ്പെടുത്തുമ്പോൾ ധ്യാനമെന്ന പടിയിൽ എത്തുന്നു—നാമം ജപിച്ചുതന്നെ മനസ്സ് ധ്യാനാവസ്ഥയിൽ പരിണമിക്കുന്നു. ആയതിനാൽ ആ നാമത്തിൽ തന്നെ മനസ്സിനെ ഏകാഗ്രമാക്കി, ദിവസേനയുള്ള നിയമം വിടാതെ ജപത്തെ കഴിയുന്നത്ര വർദ്ധിപ്പിച്ചു്, ആ നാമശക്തി ഹൃദയത്തിൽ പ്രതിഷ്ഠിക്കണം. നാമസ്മരണയിൽ ശരിയായ ശക്തിയും, ഏകാഗ്രതയും ആനന്ദവും ലഭിക്കേണമെങ്കിൽ പ്രപഞ്ചവിഷയങ്ങളെക്കുറിച്ചുള്ള ചിന്തയെ കുറയ്ക്കണം. ജന്മ ജന്മാന്തരമായി വിഷയസുഖത്തെ ആസ്വദിച്ചുകൊണ്ടിരിക്കുന്ന ഈ മനസ്സിനെ പിന്നെയും മിത്ഥ്യാഭൂതങ്ങളായ ഇന്ദ്രിയസുഖങ്ങളെത്തന്നെ സേവിപ്പിച്ചാൽ എങ്ങിനെ ആ മനസ്സിനു് ശാന്തി ലഭിക്കും. ദിവസത്തിൽ ഒരുമണിക്കൂർ ഈശ്വരചിന്തനയും മററുസമയം ലൌകികചിന്തനയുമായാൽ മനസ്സു സ്വാധീനമാകുമോ? ആയതിനാൽ നാമസ്മരണധ്യാനാദികൾ ചെയ്തു്, പൂജാമുറിയിൽനിന്നു പുറത്തു വരുന്ന സമയങ്ങളിൽ ആ മനസ്സിനെ നാമജപം തന്നെ അഖണ്ഡമായി സേവിപ്പിക്കണം. ഇങ്ങനെ ഓരോ കർത്തവ്യങ്ങൾ നടത്തുന്ന സമയത്തു്, ശീലിക്കുന്ന സ്മരണയിൽ പൂർണ്ണമായ ഏകാഗ്രത വന്നില്ലെങ്കിലും, മനസ്സിന്റെ ഒരുഭാഗം ആ നാമത്തിൽ അധിഷ്ഠിതമായിരിക്കയും ക്രമേണ സാധനയിൽ ഉന്നതിനേടുമ്പോൾ, ഈ ജപം തന്നെ ഈശ്വരസ്മൃതിയായി ആ മനസ്സിൽ പരിണമിച്ചു് സ്വസ്വരൂപജ്ഞാനജാഗരം എന്ന ഉച്ചാവസ്ഥയെ പ്രാപിക്കുകയും ചെയ്യുന്നു.

സാധകന് പ്രപഞ്ചവും പാരമാർത്ഥ്യവും സംയോജിപ്പിച്ച് നടത്തേണ്ടതിനാൽ, ലൌകികകർത്തവ്യങ്ങളിലും ഈശ്വരബോധത്തെ ഉണർത്തണം. ഓരോ കർത്തവ്യങ്ങളും ഈശ്വരാർപ്പണ ബുദ്ധിയോടും, സ്വധർമ്മത്തെ മുൻനിർത്തിയും, ലൌകികസുഖാനുഭവങ്ങളുടെ, അനിത്യതയെ തത്വവിചാരത്താൽ നിരീക്ഷിച്ച് നടത്തി, താൻ, തന്റേത് എന്നുള്ള മോഹപാശത്തിൽ കുടുങ്ങാതെ, ആ ദേഹബന്ധത്തെ അവഗണിച്ച് സർവ്വരിലും പരമാത്മസ്വരൂപസാന്നിദ്ധ്യം ഉണ്ടെന്നുള്ള ആത്മബോധത്തെ ജാഗ്രത്താക്കി ദേഹം ഈശ്വരന്റെ കയ്യിൽ ഒരു ഉപകരണമെന്നുള്ള ബോധത്താൽ ദേഹത്തിൽനിന്നും വ്യത്യസ്തനായിനിന്ന് കർമ്മങ്ങൾ അനുഷ്ഠിക്കണം. ഇതാണ് സാധകവൃത്തി. ഈ സാധകവൃത്തിയെ അവലംബിക്കുമ്പോൾ ജപത്തിലും ധ്യാനത്തിലും ആനന്ദവും ശാന്തിയും അനുഭവയോഗ്യമാകുന്നു. സാധകവൃത്തിയുടെ പ്രധാന ലക്ഷണങ്ങളിൽ ചിലത് ഇവിടെ നിരൂപിക്കാം. ശരണാഗതി, മുമുക്ഷുത്വം, നിസ്സംഗത്വം, നിർഭയത്വം, ചിത്തശുദ്ധി, ഇന്ദ്രിയനിഗ്രഹം, തപസ്സ്, അഹിംസ, സത്യം, അക്രോധം, സ്നേഹം, ഭൂതദയ, വിഷയത്യാഗം, ഉത്സാഹം, നിരഹങ്കാരത, അകാര്യത്തിൽ ലജ്ജ, പരദൂഷണകാര്യങ്ങളിൽ ഏർപ്പെടാതിരിക്കുക, ജ്ഞാനപ്രാപ്തിക്കുള്ള തീവ്രപ്രയത്നം, ഇങ്ങിനെ പല ഗുണഗണങ്ങളെ പോഷിപ്പിക്കുന്നതുതന്നെയാണു സാധകവൃത്തി. ആത്മസാക്ഷാൽക്കാരത്തിന്റെ ഉച്ചമേഖലകളെ പ്രാപിക്കേണമെങ്കിൽ ഈ ഗുണഗണങ്ങളാകുന്ന കണ്ണികൾകൊണ്ട് നിർമ്മിച്ചതായ ഒരു ശൃംഖലയെ ആധാരമാക്കണം. അതിൽ ഒരു കണ്ണിയെ ബലമായി പിടിച്ചാൽ ശൃംഖല കയ്യിൽ വരുന്നു. ഒരു ഗുണം സാധകൻ അഭ്യസിച്ചാൽ മററു ഗുണങ്ങൾ പിൻതുടരുന്നു.

മനസ്സിനെ സ്വാധീനപ്പെടുത്തി സ്വസ്വരൂപത്തിൽ ലയിപ്പിക്കുവാൻ അനുഷ്ഠിക്കുന്ന തീവ്രപ്രയത്നമാണ് തപസ്സ്. ത്രികര

ണീകൾ ശുദ്ധമായി സ്വാധീനമായാൽ ലോകംതന്നെ ജയിക്കുവാനുള്ള ശക്തിനേടുന്ന ത്രികരണങ്ങളിൽ രണ്ടിനെ സ്വാധീനമാക്കിയാലും മാനസികമായ സ്വാധീനശക്തി കൈവരുത്തുവാൻ തീവ്രപ്രയത്നംവേണം. വാക്കു സ്തബ്ധമായാലും മനസ്സിന് ഒരു നാക്ക് ഉണ്ട്. ആ നാക്ക് നിസ്സബ്ദമായി സംസാരിച്ചുകൊണ്ടിരിക്കും. അതായത് മനസ്സിലെ സങ്കല്പവികല്പങ്ങൾ—തിരമാലകൾപോലെ അവ അലഞ്ഞുകൊണ്ടിരിക്കും. നാമജപംചെയ്ത് മനസ്സാകുന്ന ആ സമുദ്രം ശാന്തമാവുമ്പോൾ അവിടെ സ്വസ്വരൂപത്തിന്റെ പ്രതിച്ഛായ സ്പഷ്ടമായി നിഴലിക്കുന്നു.

സാധകൻ ആദ്യമായി വാക്സ്വാധീനത വരുത്തണം; ആവശ്യത്തിലധികം സംസാരിക്കരുത്. അർത്ഥമില്ലാത്തതും വിവേകശൂന്യവുമായ വചനങ്ങളെ ഒരിക്കലും ഒരു സാധകൻ പറയരുത്. ഈ സ്വാധീനത ആത്മികശക്തിയെ വർദ്ധിപ്പിക്കുന്നു. സാധകൻ സൌകര്യമുള്ളപ്പോൾ കുറച്ചുസമയമെങ്കിലും മൌനവ്രതമനുഷ്ഠിച്ചാൽ ഈ വാക്സ്വാധീനത ലഭിക്കുവാൻ സഹായകരമായിത്തീരും. മനസ്സിനെ നിയന്ത്രിച്ചു സമരൂപത്തിൽ ഇരുത്തിയ്ക്കുവാനും, ഈ വാക്സ്വാധീനത സഹായകരമായിത്തീരുന്നു.

സാധന എന്നാൽ ശരിയായ അർത്ഥം എന്താണ്? ധ്യാനസ്മരണാദികൾ അനുഷ്ഠിച്ചാൽ മാത്രം സാധനയാകുന്നതല്ല. ജീവിതത്തിലെ ഓരോ നിമിഷവും, ഈശ്വരദർശനത്തിൽ മാത്രം ഉന്നം ഉറപ്പിച്ച്, ആ കാര്യസാദ്ധ്യത്തിലേക്കായി മനസ്സിനെ സദാ പ്രേരിപ്പിച്ച്, ഗുരുബോധനാരൂപേണ ഗുരു ഉപദേശിക്കുന്ന വചനങ്ങളെ, വേദവാക്യങ്ങളായി മനസ്സിൽ പ്രതിഷ്ഠിച്ച് മനനാദിരൂപേണ ആ വചനങ്ങളുടെ സാരാംശത്തെ അറിഞ്ഞു; അനുഭവത്തിൽ കൊണ്ടുവരാൻ തീവ്രപ്രയത്നംചെയ്ത്, തനിക്കു്

താൻതന്നെ സാക്ഷിയായിനിന്നു്, തൻെറ ദുർഗ്ഗുണങ്ങളെ ശോധനചെയ്തറിഞ്ഞു്, വിവേകത്താൽ അവയെ ഓരോന്നായി നിരസനംചെയ്തു്, വൈരാഗ്യാദികളെ പൂർണ്ണമായി ആചരിച്ചു്, ഗുരുവിൽനിന്നു് ലഭിച്ച പരോക്ഷജ്ഞാനത്തെ അപരോക്ഷജ്ഞാനമായി രൂപവത്ക്കരിക്കുവാൻ ചെയ്യുന്ന നിരന്തരപ്രയത്നമാണു് സാധന.

ഏതേതു സ്ഥലത്തിൽ പോയാലും വന്നാലും, എന്തു പ്രവൃത്തിയെടുക്കുമ്പോഴും തൻെറ ജന്മസാഫല്യം വരുത്തേണമെന്ന നിശ്ചയം ഒരു ദീപംപോലെ സാധകൻെറ ഹൃദയത്തിൽ കത്തിജ്വലിക്കണം. ഇതാണു് മുമുക്ഷുത്വം. ഈ മുമുക്ഷുത്വം തൈലധാരപോലെ മനസ്സിൽ ഉദിച്ചാൽ മാത്രമെ ആന്തരമായ നിസ്സംഗത്വം, വൈരാഗ്യത്യാഗം ഇതെല്ലാം ഒരു സാധകനു് അനുഭവപ്പെടുകയുള്ളു. മനസ്സിനെ സമത്വത്തിൽ ഇരുത്തി വൈരാഗ്യത്തെ, ഉല്പന്നമാക്കി, സാരാസാരവിവേചനശക്തി പ്രാപ്തമാക്കി സാധനയിൽ അതിവേഗത്തിൽ ഉന്നതി പ്രാപിപ്പിക്കുന്നതും ഈ നിസ്സംഗത്വംമൂലമാണു്. ആന്തരമായ നിസ്സംഗത്വം എന്ന അടിത്തറയാണു് സാധനയിൽ ആദ്യംതന്നെ ബലമായി ഉറപ്പിക്കേണ്ടതു്.

ഒന്നു് ആലോചിക്കുക! ഈ ലോകത്തിൽ ആനന്ദം, സുഖം ഇവ എത്ര ക്ഷണികമാണു്. സുഖത്തിൻെറ നിഴലായി ദുഃഖം കാത്തുനില്ക്കുന്നു. സുഖവും ദുഃഖവും ഒരു നാണയത്തിൻെറ രണ്ടു പുറങ്ങളാണു്. സുഖം അനുഭവിച്ചാൽ ദുഃഖം അനുഭവിക്കുവാനും തയ്യാറാകണം. ഈ പ്രകൃതിനിയമത്തെ തടുക്കുവാൻ സാദ്ധ്യമല്ല. ഈ ബന്ധങ്ങളിൽനിന്നു് മുക്തി നേടുവാൻ ഒരു മാർഗ്ഗമേയുള്ളു. അതായതു് മനസ്സിനു് സമത്വം വരുത്തണം. സമത്വം സിദ്ധിക്കുന്നതു് നിസ്സംഗത്വംമൂലമാണു്. ജീവിതത്തിലെ ഓരോ ദിവസവും പരിശോധിക്കുക, ഈ സുഖദുഃഖങ്ങൾ ഒരു ദിനത്തിൽ നാനാ

രൂപത്തിൽ പ്രത്യക്ഷപ്പെട്ട് മനസ്സിനെ കഷ്ടപ്പെടുത്തുന്നു. ഒരു നിമിഷത്തിൽ ഈ മനസ്സ് ഏതെങ്കിലും ഒരു കാര്യത്തിൽ ആനന്ദിക്കുന്നു; അടുത്ത മററൊരു സംഭവത്തിൽ വ്യസനിക്കുന്നു. ഈ ദ്വന്ദ്വങ്ങൾക്ക് പുറകിൽ അവയ്ക്ക് മൂലകാരണമായ ആശയും കളിക്കുന്നു. ഏതൊരു വസ്തുവിൽ അത്യധികം ആശ ഉറപ്പിക്കുന്നുവോ — ഈ ക്ഷണികമായ ആനന്ദം അനുഭവിക്കുന്നുവോ—ആ വസ്തുതന്നെ ചിലപ്പോൾ അളവററ ദുഃഖത്തിന് കാരണമായിത്തീരുന്നു. നമ്മുടെ ചുററുപാടും ഒന്നു പരിശോധിച്ചാൽ ഈ സത്യം അനുഭവമാകുന്നു. ഒരു മാതാവ് ഒരു പുത്രനിൽ സർവ്വമായ ആശയും പ്രതിഷ്ഠിച്ച്, ആ പുത്രാസക്തിയിൽ മുഴകി അത്യാനന്ദം അനുഭവിക്കുന്നു. പിന്നീട് ചിലപ്പോൾ ആ പുത്രൻമൂലം ദുരന്തദുഃഖവും അനുഭവിക്കുന്നു. മായാകൃതമായ ദേഹബന്ധമാണ് ഈ ദുഃഖത്തിന് കാരണമാകുന്നത്. ആയതിനാൽ സൂക്ഷ്മവിചാരം ചെയ്ത്, ആ മായാബന്ധത്തിൻെറ അനിത്യതയെ അറിയണം. തനിക്ക് ഈ ലോകത്തിൽ യാതൊന്നിനും അധികാരമില്ല. കർത്തവ്യം ശരിയായി ചെയ്യേണ്ട ചുമതല മാത്രമേ തനിക്കുള്ളൂ എന്ന ബോധം മനസ്സിൽ ഉറപ്പായി കൊണ്ടുവരണം. ആ നിഷ്കാമബുദ്ധിയെ ദൃഢമാക്കി തൻെറ കുട്ടികൾകൂടി ഈശ്വരൻേറതാണെന്നും, അവരെ ശരിയായി സംരക്ഷിച്ച്, ഉത്തമപുത്രീപുത്രന്മാരാക്കി, ഭാരതമാതാവിന് അർപ്പിക്കേണ്ടതു് തൻെറ കർത്തവ്യമാണെന്നുമുള്ള തത്വത്തെ മനസ്സിൽ ദൃഢമാക്കി, ഗൃഹസ്ഥധർമ്മങ്ങൾ അനുഷ്ഠിക്കണം.

ഗൃഹസ്ഥധർമ്മത്തിൽ ഇരുന്ന് ആത്മസാക്ഷാൽക്കാരം നേടണമെങ്കിൽ ആ ഗൃഹസ്ഥധർമ്മാനുഷ്ഠാനങ്ങളെത്തന്നെ സാധനയായി രൂപാന്തരപ്പെടുത്തണം. സർവ കർത്തവ്യങ്ങളിലും ഈശ്വരചിന്ത അന്തർലീനമായിരിക്കണം—ഭാവമാണ് ഭക്തിയെക്കാൾ ശ്രേഷ്ഠം. ഗൃഹസ്ഥാശ്രമികളായ സാധകന്മാർക്ക് ആ പൂജ്യഭാവമാണ് കൈക്കൊള്ളേണ്ടതു്—ഒരു പത്നി തൻെറ പതിയിൽ ആ

ഈശ്വരചൈതന്യത്തെ വീക്ഷിച്ച് ഭർത്തൃസേവതന്നെ ഈശ്വര
സേവയെന്നുള്ള പൂജ്യഭാവനയോടെ പതിവ്രതാധർമ്മത്തെ പൂർണ്ണ
മായി പരിപാലിച്ച് പതിയെത്തന്നെ ചിന്മയമൂർത്തിസ്വരൂപ
മാക്കിത്തീർക്കണം. ഒരു പതിയാണെങ്കിൽ തന്റെ സുഖത്തിലും
ദുഃഖത്തിലും ഒരുപോലെ പങ്കുകൊണ്ട് സർവവും തന്നിൽ
അർപ്പിച്ച് തന്നെ ആശ്രയിച്ച് ജീവിക്കുന്ന പത്നിയിൽ ജഗന്മാ
തൃശക്തിയുടെ ചൈതന്യത്തെ സ്മരിച്ച് ആ സൽഭാവനയോടെ
അവരിൽ നിർജ്ജീവമായിരിക്കുന്ന ശക്തിയെ സജീവമാക്കി
ആത്മോന്നതി നേടുവാൻ പ്രേമത്തോടും അനുകമ്പയോടും സർവ
വിധത്തിലും സഹായിച്ച് സഹകരിക്കണം. ഇങ്ങനെ ഒരു രഥ
ത്തിന്റെ രണ്ടു ചക്രങ്ങളെപ്പോലെ ആത്മസാക്ഷാൽക്കാരമാകുന്ന
ആ ഉന്നത ശിഖരങ്ങളെ പ്രാപിക്കണം.

ഇങ്ങിനെ ഓരോ കർത്തവ്യത്തിലും ആ ധർമ്മാനുഷ്ഠാന
തത്വത്തെ അറിഞ്ഞ് സർവ്വരിലും ആ അന്തർലീനമായ ശക്തിയെ
സ്മരിച്ച്, പുത്രസംരക്ഷണം, അതിഥിസൽക്കാരം, തുടങ്ങിയ
ഗൃഹസ്ഥ കർത്തവ്യങ്ങൾ എല്ലാം ഈശ്വരചിന്തനയായി രൂപാന്ത
രപ്പെടുത്തുമ്പോൾ ഗൃഹസ്ഥധർമ്മംതന്നെ സാധനയായിത്തീരുന്നു
പ്രപഞ്ചവും പരമാർത്ഥവും വിഭിന്നങ്ങളാകാതെ, ഒന്ന്, ഒന്നിനെ
സഹായിച്ച്, എത്രയോ വേഗത്തിൽ, ആത്മോന്നതിയെ കരസ്ഥ
മാക്കാം.

ഗൃഹസ്ഥാശ്രമികളായ സാധകന്മാർക്ക് അത്യാവശ്യമായത്
ആന്തരമായ നിസ്സംഗത്വം തന്നെയാണ്. ലോകവും സർവ വസ്തു
ക്കളും അനിത്യവും, ഭഗവാൻ ഒന്നുമാത്രം സത്യവസ്തുവും എന്നുള്ള
ഓർമ്മയാണ് ഈ നിസ്സംഗത്വം വരുത്തുന്നത്. എപ്പോഴും മന
സ്സിൽ ഈ ജാഗ്രത ശീലിക്കണം. ഏതൊരു സന്തോഷത്തിലും
മനസ്സ് ആഹ്ലാദിക്കുമ്പോഴും ഉള്ളിൽനിന്ന് ഒരു മുന്നറിവ്

പോലെ—ഒരു അപകടസൂചനംപോലെ, ആ ജാഗ്രഭവസ്ഥ—അതായതു് സർവത്തിൻെറയും അനിത്യതയെക്കുറിച്ചുള്ള ഓർമ്മ ഉണ്ടായിരിക്കണം. ഈ ക്ഷണികമായ ആനന്ദം അനുഭവിച്ചാൽ അതിൻെറ പുറകിൽ ദുഃഖമാണെന്നുള്ള അറിവാണു് ഈ ജാഗ്രത നൽകുന്നതു്. ഈ ജാഗ്രതയാണു് മനസ്സിനെ സമത്വത്തിൽ ഇരുത്തി നിസ്സംഗത്വത്തെ പ്രാപ്തമാക്കിത്തരുന്നതു്. എന്നാൽ ഈ സ്ഥിതി ലഭിച്ചാൽ നിങ്ങളുടെ സർവമായ ആനന്ദവും പോകുമെന്നു് വിചാരിക്കണ്ട—ഇവിടെ മാത്രമാണു് നിങ്ങൾ നിത്യശാന്തിയുടേയും ശാശ്വതസുഖത്തിൻെറയും ഛായ അനുഭവിച്ചു തുടങ്ങുന്നതു്. കർമ്മാനുസരണം വരുന്ന ദുഃഖങ്ങൾകൂടി, ഈ മനഃപ്രാപ്തിയും മനക്കരുത്തുംകൊണ്ടു് ലഘുവായി മാറിപ്പോകുന്നു.

ഈ നിസ്സംഗത്വം നിങ്ങളുടെ ജീവിതത്തിൽ പല രീതിയിലും പലപ്രകാരത്തിലും പ്രവൃത്തിപഥത്തിൽ കൊണ്ടുവരേണ്ടതുണ്ടു്. ഒരാൾ വന്നു സ്തുതിക്കുന്നു—അപ്പോഴും ജാഗ്രത—"മനസ്സേ! ആനന്ദിക്കരുതു്, അല്ലെങ്കിൽ അടുത്തുതന്നേ നീ നിന്ദയ്ക്കും പാത്രീഭവിക്കും''. ഈ വിചാരംകൊണ്ടു് മനസ്സിനെ സമത്വത്തിൽ ഇരുത്തണം. ധ്യാനസ്മരണാദികളിൽ പൂർണ്ണഫലം കിട്ടേണമെങ്കിൽ ബാക്കിയുള്ള സമയങ്ങളിൽ ഈ നിസ്സംഗത്വം ശീലിച്ചുവരേണ്ടതാകുന്നു ഇപ്പോൾ നിങ്ങളിലുള്ള സ്നേഹംതന്നെ ഒന്നു പരിശോധിക്കുക അതു പരിശുദ്ധസ്നേഹമല്ല. അതിൽ ശാരീരികബന്ധം ഉണ്ടു്. അതിനാൽ ആ സ്നേഹത്തിൽ ദുഃഖം സംഭവിക്കുന്നു. ഈ തത്വം എപ്പോഴും ഓർമ്മവേണം. പരിശുദ്ധമായ സ്നേഹം—സ്നേഹിക്കുന്ന വസ്തുവിൻെറ ദൈവികശക്തിയെ കണ്ടു സ്നേഹിക്കുമ്പോൾ ആ സ്നേഹത്തിൽ നിസ്സംഗത്വം വരുന്നു. ആ സ്നേഹം തൻെറ കർത്തവ്യമാണെന്നുമാത്രം അറിയുന്നു. ഇങ്ങിനെ പരിശുദ്ധസ്നേഹം വളർന്നുവരുന്നു. ഈ സ്നേഹമായിരിക്കണം നിങ്ങളു

ടെ ലക്ഷ്യം. ആ സ്നേഹം ഫലപ്രാപ്തിക്ക് ആഗ്രഹിക്കുന്നില്ല. സ്നേഹിക്കുന്ന വസ്തുവിൽ സ്നേഹം ചൊരിയുന്നതല്ലാതെ, അവർ ഇങ്ങോട്ട് സ്നേഹിക്കുന്നുണ്ടോ ഇല്ലയോ എന്ന വിചാരംകൂടി ഇല്ല. ഈ സ്നേഹത്തിൽ ദുഃഖമില്ല ആനന്ദം മാത്രം!! ഏതുകാര്യം ചെയ്യുന്ന അവസരത്തിലും അഭിമാനമില്ലാതെ കർമ്മഫലത്തിൽ ആസക്തിയില്ലാതെ കർമ്മങ്ങൾ ചെയ്യുവാൻ ശീലിക്കണം. ഒരാൾക്ക് ഒരു നന്മചെയ്യുന്നു. എന്തെങ്കിലും സഹായം ചെയ്യുന്നു. അവിടെയും ആ കർമ്മത്തിനു സാക്ഷിയായിനിന്നു താൻ കർത്തവ്യം ചെയ്യുന്നു എന്നുമാത്രം സ്മരിച്ച് ആ സേവയിൽനിന്നും യാതൊന്നും ആഗ്രഹിക്കാതെ നിസ്സംഗനായിരിക്കണം—ഇങ്ങിനെ ഓരോ വിചാരത്തിലും പ്രവൃത്തിയിലും താൻതന്നെ തനിക്കു കാവൽനിന്നു മനസ്സ് സമത്വത്തിൽ ഇരുത്തി നിസ്സംഗത്വം പ്രാപിക്കണം, ഇതാണ് പ്രധാനമായ സാധകവൃത്തി. ഈ നിസ്സംഗത്വം ലഭിച്ചാൽ സംസാരത്തിൽ ഒരു കാഠിന്യമുള്ള പാറക്കല്ലുപോലെ ദൃഢമായി ഇരിക്കുവാൻ സാദ്ധ്യമാകുന്നു. സകല സുഖദുഃഖങ്ങളും ആ സാധകനെ സമീപിക്കുമ്പോൾ ആ ഹൃദയത്തെ ഇളക്കുവാൻ സാധിക്കാതെ പിൻമാറുന്നു. ആദ്ധ്യാത്മികസാധനചെയ്തു ലഭിക്കുന്ന ശക്തി വൃഥാ ചില്ലറകാര്യങ്ങളിൽ നശിപ്പിക്കരുത്. അനാവശ്യമായ തർക്കങ്ങളിലും സംസാരങ്ങളിലും സാധകന്മാർ ചെന്ന് ഇടപെടരുത് – എവിടെപ്പോയാലും വന്നാലും താൻ തന്നിൽ ഇരിക്കണം. അതായത് തന്റെ മനസ്സിൽ എപ്പോഴും ഈശ്വരസ്മരണം. തന്റെ ചുററുപാടും സകലതും മായയുടെ കളികളും നശ്വരവും എന്ന ഓർമ്മ. ഈ സൂക്ഷ്മവിചാരങ്ങളാണു മനസ്സിൽ ഉദിക്കേണ്ടത്. കഴിയുന്നതും തന്നിൽനിന്ന് ഒരു വാക്കുകൊണ്ടും പ്രവൃത്തികൊണ്ടും മറെറാരാൾക്കു മനസ്സിനു വേദനയോ അസഹ്യതയോ ഉണ്ടാക്കരുത്—സർവവിധത്തിലും ത്രികരണപരിശുദ്ധി വരുത്തുവാൻ ശ്രമിക്കണം. ഈ സംസാരമാകുന്ന നാടകരംഗത്തിൽ

ഒരു വേഷം കെട്ടിയിരിക്കുകയാണ്. ആ വേഷം ശരിയായി കളിക്കേണ്ടതു് നിങ്ങളുടെ കടമയാണ്. എന്നാൽ അതു വെറും ഒരു നാടകവേഷം മാത്രമാണെന്നുള്ള ഓർമ്മ വിടരുതു്. ഈ വിചാരംതന്നെയാണ് നിസ്സംഗത്വം തരുന്നതു്.

സാധകവൃത്തിയിൽ ശീലിക്കേണ്ട ഓരോ ആദർശങ്ങളും അന്യോന്യം ബന്ധിച്ചിട്ടുള്ളതാണ്. ഈ നിസ്സംഗത്വം ശീലിച്ചു വരുമ്പോൾതന്നെയാണ് ഒരു സാധകനിൽ അത്യാവശ്യമായ വൈരാഗ്യത്യാഗം പൂർണ്ണമായി ജ്വലിക്കുന്നതു്. ത്യാഗവും വൈരാഗ്യവും സാധകനിൽ ഉത്ഭവിക്കാതെ പരമലക്ഷ്യത്തിൽ എത്തുവാൻ ഒരിക്കലും സാദ്ധ്യമല്ല. വൈരാഗ്യമില്ലാത്ത ഭക്തി ഭക്തിയല്ല, വൈരാഗ്യമില്ലാത്ത ജ്ഞാനം ജ്ഞാനമല്ല. നിജമായ വൈരാഗ്യം എന്താകുന്നു? എന്തെങ്കിലും കഷ്ടതകൾ വന്നാൽ എല്ലാം ഉപേക്ഷിച്ചു പോകുന്നതു് വൈരാഗ്യമാണോ? അല്ല. അതു ഭീരുത്വമാണ്. അതു് അശക്തിയാണ്. ഈ തരം വൈരാഗ്യം ക്ഷണികമാണ്. കാണുന്ന ജഗത്തും, അതു മാത്രമല്ല, ബ്രഹ്മലോകപര്യന്തം അനുഭവമാകുന്ന സർവസുഖഭോഗങ്ങളും, മിത്ഥ്യയാണെന്നുള്ള ദൃഢബോധം, ബുദ്ധിയിൽ ഉദിച്ചു് ശാശ്വതമായ വസ്തു ലഭിക്കുവാൻ ജ്വലിക്കുന്ന അഗ്നിപോലെ തീവ്രമായ ആശ ജനിച്ചു്, അതിനായി നിരന്തരം പ്രയത്നിക്കുന്നതു തന്നെയാണ്, നിജമായ വൈരാഗ്യം. സുഖമോ ദുഃഖമോ വന്നാൽ മനസ്സു് സമത്വത്തിൽ ഇരുത്തിയും, സർവ്വകാര്യത്തിലും ഫലാപേക്ഷയില്ലാതെ തന്റെ കർത്തവ്യംമാത്രം ചെയ്തു്, നിസ്സംഗനായി തന്റെ ഉന്നം ഈശ്വരനിൽ മാത്രം ലക്ഷ്യമാക്കിയും പോകുന്നതുതന്നെയാണ് നിജമായ വൈരാഗ്യം. നിജമായ വൈരാഗ്യം നിങ്ങളിൽ ഉദിച്ചാൽ പിന്നെ വിഷയസുഖങ്ങൾ ഛർദ്ദിപോലെയും മുള്ളു മേൽതറയ്ക്കുന്നതു പോലെയും അനുഭവപ്പെടും. ആ വൈരാഗ്യം സ്ഥിരമാകണമെങ്കിൽ ഈശ്വരദർശനം വേണമെന്നുള്ള തീവ്രമായ ആശ തൈല

ധാരപോലെ നിങ്ങളിൽ ഉദിക്കണം. എന്തുകാര്യം ചെയ്യുമ്പോഴും ഈ ഒരു വിചാരംതന്നെ, മനസ്സിൽ അന്തർലീനമായി ഉദിക്കണം. ഈശ്വരനിൽനിന്ന് അന്യമായ വസ്തുവിന്റെ ചിന്തവിട്ട്, സത്യവസ്തുവിൽതന്നെ തന്റെ മനസ്സിനെ നിയന്ത്രിക്കുന്നത് വൈരാഗ്യബുദ്ധികൊണ്ടാകുന്നു. ഈ തീവ്രതതന്നെയാണ് വൈരാഗ്യം. ഈ വൈരാഗ്യം കൊണ്ടാകുന്നു ജന്മജന്മാന്തരമായി നിങ്ങളിൽ കുടികൊള്ളുന്ന വാസനയെ ചുട്ട് ഭസ്മമാക്കുന്നത്. ഈ വൈരാഗ്യം ജ്വലിക്കുന്ന അഗ്നിയാണ്; സർവ്വ ആശാപാശങ്ങളും അതു ഭസ്മമാക്കും. ഈ വൈരാഗ്യമാണ് പരമ ലക്ഷ്യത്തിൽ എത്തിക്കുന്നത്. നിങ്ങളുടെ സാധനയിലുള്ള സർവ്വ തടസ്ഥങ്ങളേയും, തട്ടിനീക്കുന്നതു് ഈ വൈരാഗ്യമാണ്. ആത്മസ്യന്നിദ്ധ്യയുടെ ആവരണത്തിൽ നിന്നും മോചിപ്പിക്കുന്നതും ഈ വൈരാഗ്യമാണ്. എത്ര എത്ര ജന്മങ്ങളായി ഉറങ്ങുന്ന ഉറക്കത്തിൽനിന്ന് പിടിച്ചുണർത്തി ജീവനെ സ്വാതന്ത്ര്യസുഖം അനുഭവിപ്പിക്കുന്നതും ഈ വൈരാഗ്യമാണ്. വൈരാഗ്യം ഒന്നില്ലാതെ ആദ്ധ്യാത്മികജീവിതവികാസം സാദ്ധ്യമല്ല. ആദ്ധ്യാത്മികജീവിതത്തിൽ കൊണ്ടുപോകുന്ന സോപാനമാണ് വൈരാഗ്യം. ആദ്ധ്യാത്മികജീവിതത്തിന്റെ മർമ്മമാണ്—ജീവസ്സാണ്—വൈരാഗ്യം. വൈരാഗ്യം തന്നെയാണ് കർമ്മഫലത്യാഗം. വൈരാഗ്യം തന്നെയാണ് നിഷ്കാമമായ ഭക്തി—ഭക്തി എന്താണ്? ഈശ്വരനല്ലാത്ത വസ്തുവിൽ അനാസക്തി— ഈശ്വരനിൽ അത്യാസക്തി. എല്ലാ ആകർഷണത്തിന്റെയും കേന്ദ്രമായ ഈശ്വരനിൽമാത്രം ലക്ഷ്യം ഉറപ്പിക്കുന്നതുതന്നെയാണ് ശരിയായ വൈരാഗ്യം. ഈ ആകർഷണത്തിനുമുമ്പിൽ സകല ഭ്രാന്തിയും, കാമക്രോധാദിഷഡ്വൈരികളാകുന്ന ലൌകികാകർഷണങ്ങളും മാഞ്ഞുപോകുന്നു. വൈരാഗ്യപരമായ ഈ ഭക്തിയാൽ ഉൽഭൂതമാകുന്ന പരമപ്രേമസാഗരത്തിൽ സകല ലൌകികസോപാനങ്ങളും ലയിക്കുന്നു. ആ പരാഭക്തിയെന്ന അത്യുച്ചാവസ്ഥയെ പ്രാപിപ്പിക്കുന്നതും ഈ

വൈരാഗ്യബലം ഒന്നുകൊണ്ടുമാത്രമാണ്. എവിടെ വൈരാഗ്യമുണ്ടോ അവിടെ ത്യാഗം സ്വയമേവ പിന്നാലെ വരുന്നു ത്യാഗം രണ്ടു വിധത്തിലുണ്ട്; അന്തസ്ത്യാഗം, ബഹിസ്ത്യാഗം ഗൃഹസ്ഥാശ്രമികളായ നിങ്ങൾക്ക് അത്യധികം ആവശ്യമായിട്ടുള്ളതു് അന്തസ്ത്യാഗമാണ്. എന്തെങ്കിലും ഒരു ദുഃഖം വരുമ്പോഴോ അതല്ലെങ്കിൽ ഒരു കാര്യസാദ്ധ്യത്തിനോ, എന്തെങ്കിലും ത്യാഗം ചെയ്യുന്നതു് യഥാർത്ഥത്യാഗമല്ല. ആന്തരമായ ത്യാഗം എന്നു പറയുന്നതുതന്നെ വൈരാഗ്യത്താൽ ലോകവും അതിലെ സുഖാനുഭവങ്ങളും അനിത്യമെന്നറിഞ്ഞു്, മനസ്സിൽ ഉദിക്കുന്ന ആശകളേയും വിഷയകല്പനകളേയും ഓരോന്നായി ത്യജിക്കുന്നതുതന്നെയാണ് ആന്തരമായ ത്യാഗം. സ്വാർത്ഥസ്പർശനമില്ലാത്ത ത്യാഗമാണ് ശരിയായ ത്യാഗം. അന്യർക്കുവേണ്ടി സർവ്വ സുഖത്തേയും ആനന്ദത്തേയും ആർ ത്യജിക്കുന്നുവോ അയാളാണ് യഥാർത്ഥ ത്യാഗി, വേറൊരാൾക്കുവേണ്ടി നരകഭോഗംകൂടി വരിക്കുവാൻ തയ്യാറാവുന്നതുതന്നെ അത്യുൽകൃഷ്ടമായ ത്യാഗം. അന്യർക്കുവേണ്ടി മുക്തിയെക്കൂടി ത്യാജിക്കുവാൻ തയ്യാറുള്ളവർ തന്നെയാണ് മഹൽത്യാഗികൾ. ത്യാഗം കൂടാതെ മഹൽകൃത്യങ്ങൾ ചെയ്യുവാൻ ഒരിക്കലും സാദ്ധ്യമല്ല. ഇതെല്ലാം ത്യാഗത്തിന്റെ അത്യുച്ചാവസ്ഥയെ കാണിക്കുന്നു. എന്നാൽ ഈ ത്യാഗമനസ്ഥിതി എത്രയോ ചെറിയ കാര്യങ്ങളിൽക്കൂടിയും നിങ്ങൾക്ക് ഗൃഹസ്ഥാശ്രമത്തിൽ കൊണ്ടുവരാം. ഈ വൈരാഗ്യത്യാഗം കഷ്ടമെന്ന് ഒരിക്കലും വിചാരിക്കരുതു്. ആ വൈരാഗ്യത്യാഗപരമായ മനസ്ഥിതി വരുമ്പോൾ മാത്രമാണ് നിങ്ങൾ യഥാർത്ഥമായ ആനന്ദം അനുഭവിക്കുന്നതു്. ഓരോ ലൌകികസുഖവും നിങ്ങളെ ആകർഷിക്കുമ്പോൾ, ഇവയെല്ലാം അനിത്യമെന്നറിഞ്ഞു് അതിൽ നിസ്സംഗനായി, അതിലുള്ള ആശയേയും ആനന്ദത്തേയും ത്യജിച്ചു് മനസ്സ്, സമത്വത്തിൽ ഇരുത്തുന്നതുതന്നെയാണ്, ആന്തരമായ ത്യാഗം. രുചിനിയന്ത്രണം, എന്തെങ്കിലും സുഖഭോഗത്തെ ത്യജിക്കുന്നതു് ഇതെല്ലാം ആദ്ധ്യാ

ത്മിക പുരോഗതിക്കും നന്മയ്ക്കും ആയി അനുഷ്ഠിക്കുന്നതു് സാധക
നു് വളരെ നല്ലതാണു്. എന്തെന്നാൽ സകലവിധ ത്യാഗങ്ങളും
ഈ മനസ്സിന്റെ സ്വാധീനതയിൽ കൊണ്ടുവരാൻ സഹായിക്കുന്നു.
അതുതന്നെയുമല്ല, ഗൃഹസ്ഥാശ്രമത്തിൽ ഒരു ചെറിയ ത്യാഗത്തിനു
കൂടി ഫലം ജാസ്തിയാണു്. ഗൃഹസ്ഥാശ്രമത്തിൽ വരുന്ന പല വി
ഷമങ്ങളെയും ത്യാഗംകൊണ്ടു് ലഘൂകരിക്കാം. ഇങ്ങിനെ ഓരോ
ന്നും നോക്കുമ്പോൾ വൈരാഗ്യം–ത്യാഗം, നിസ്സംഗത്വം–സമത്വം
ഇതെല്ലാം ഒരു ശൃംഖലയുടെ ഓരോ കണ്ണികൾപോലെ അന്യോ
ന്യം ബന്ധിച്ചിരിക്കുന്നു. ധ്യാനത്തിൽ സാധകനു് പടിപടി
യായി പുരോഗമിക്കുവാനും മനസ്സിനെ പൂർണ്ണമായി സ്വാധീന
പ്പെടുത്തുവാനും ഈ ഗുണങ്ങൾമൂലമാണു് സാദ്ധ്യമായിവരുന്നതു്."

ശ്രീരാമനാമശക്തിയെക്കുറിച്ചുള്ള ഗുരുമാതാവിന്റെ വച
നങ്ങളെയും, നിർദ്ദേശിക്കുന്ന സാധനകളെയുംകുറിച്ചു് അല്പംചില
തത്വങ്ങൾ മാത്രം ഇവിടെ ഉദ്ധരിച്ചു. ഇതോടുകൂടി ആ ദിവ്യ
മാതാവിന്റെ ഒരു ജീവചരിത്രസംക്ഷേപംകൂടി ഇതിൽ ചേർത്തു
കൊള്ളുന്നു. സദ്ഗുരുവിന്റെ അപാരകൃപാശക്തിയാൽ ശ്രീ
രാമനാമചൈതന്യം സർവത്ര പരന്നു പ്രകാശിച്ചു്, ഭാരതഭൂമി
സാക്ഷാൽ രാമരാജ്യമായിത്തന്നെ പ്രശോഭിക്കുമാറാകട്ടെ എന്ന ഹൃ
ദയംഗമമായ പ്രാർത്ഥനയോടുകൂടി ഈ എളിയ ഗ്രന്ഥം സജ്ജന
സമക്ഷം അവതരിപ്പിക്കുന്നു.

# ശ്രീ രമാദേവി

ആദ്ധ്യാത്മികമായ പ്രവണതയാണ് ഭാരതത്തിലെ മണ്ണിന്റെ മേന്മ. ഗീതയെ പെററ മണ്ണിന്, സീതയെ പ്രസവിച്ച നാടിന്ന് ആ സുവിശേഷം വന്നതിൽ അതിശയിക്കേണ്ടതില്ല. യശസ്കാമമില്ലാത്ത സത്യാന്വേഷികളാണ് നമ്മുടെ ജീവിത മാതൃകകൾ. ലോകശാന്തിയുടെ സന്ദേശവാഹകരായ ഈ മഹാ വ്യക്തികൾ എല്ലാ കാലഘട്ടങ്ങളിലും ജീവരാശിയെ നേർവഴിക്കു നയിക്കാൻ ഈ മണ്ണിൽ ഉദിച്ചുയർന്നിട്ടുള്ളതായി കാണാം. ബുദ്ധനും, ശ്രീശങ്കരനും, ശ്രീരാമകൃഷ്ണനും എല്ലാം ആ പരമ്പരയെ അലങ്കരിക്കുന്നു. ആ ശ്രേണിയിലവതരിച്ച വിലസുന്ന ഒരു പുണ്യ ജ്യോതിസ്സിനെപ്പററിയാണ് ഈ വിചാരധാര.

1911-ൽ ശ്രീ രമാദേവി മംഗലാപുരത്തു ജനിച്ചു. അച്ഛനമ്മമാരും ഈശ്വരഭക്തിയാൽ സമ്പന്നരായിരുന്നു. ഒരു ചെടിയുടെ വളർച്ചയിൽ പരിസരങ്ങളുടെ പ്രത്യേകതകൾക്ക് ഗണ്യമായ പങ്കുണ്ട്. കുട്ടികളുടെ വളർച്ചയിലും അതു് ശരിയാണ്. പരിശുദ്ധമായ ഗാർഹികാന്തരീക്ഷം ആ ചെറുകുഞ്ഞിന്റെ സ്വാതന്ത്ര്യസിദ്ധമായ ഈശ്വരപ്രേമത്തിന്റെ വളർച്ചയ്ക്കു് വളരെ സഹായകരമായി. ആ കുമാരിയിൽ കുടികൊണ്ടിരുന്ന അതിശയനീയമായ സാത്വികഗുണങ്ങൾ സർവ്വരേയും ആകർഷിച്ചു. ഒതുക്കവും വണക്കവുമുള്ള ആ കുട്ടിയുടെ ദിനാന്തകമ്പ ശ്രദ്ധേയമായിരുന്നു. കുട്ടിക്കാലംമുതൽ കുമാരിക്ക് പുരാണകഥകളിലും, വിശേഷിച്ച് ശ്രീരാമനാമത്തിലും ഒരു പ്രത്യേക പ്രതിപത്തിയുണ്ടായിരുന്നു.

പതിന്നാലാമത്തെ വയസ്സിൽ ശ്രീകൃഷ്ണഭട്ടത്ത് എന്ന ഒരു മാന്യൻ ആ കുട്ടിയെ വിവാഹം ചെയ്തു. കുടുംബത്തിൽ സ്വഭാവമാധുര്യംകൊണ്ടു് കൌതുകം വളർത്തിയിരുന്ന ആ പെൺകുട്ടി ഭർത്തൃഗൃഹത്തിലേക്ക പോകേണ്ട സമയമായി. ഈശ്വരഭക്തനായിരുന്ന അച്ഛൻെറ കണ്ണുകൾ യാത്രാവേളയിൽ നിറഞ്ഞു. മകളെ മാറോടുചേർത്തു് അനുഗ്രഹിച്ചുകൊണ്ടു് പതിവ്രതാധർമ്മത്തെ പരിപാലിക്കുവാൻ ജീവിതാർപ്പണം ചെയ്യുവാനും ശ്രീരാമനാമത്തെ അമൂല്യനിധിയായി ഹൃദയത്തിൽ സൂക്ഷിക്കുവാനും ഉപദേശിച്ചു. ആ വാക്കുകൾ ശ്രീ രമാദേവിയുടെ ഹൃദയത്തിൽ ഉദ്ദേശിച്ച ശക്തിയിൽതന്നെ വേരുറച്ചു.

അങ്ങിനെ വിവാഹജീവിതം ആരംഭിച്ചു മാതാപിതാക്കളുടെ ലാളനയിൽ അന്നോളം അല്ലലറിയാതെ കഴിഞ്ഞിരുന്ന ആ ബാലിക പെട്ടെന്നു് വൈഷമ്യം നിറഞ്ഞ ജീവിതത്തിൻെറ വിശാലവിഹായസ്സിലേക്ക് പറക്കാൻ ഭാവിക്കുകയാണു്. പക്ഷെ ഓരോന്നിനും അതിൻെറ വില കല്പിക്കുവാനുള്ള മനഃപ്പാകത അന്നേ ആ ബാലികയിൽ സ്വതസ്സിദ്ധമായി കുടികൊണ്ടിരുന്നു. പിതൃവാക്യത്തെ വേദവാക്യമായി ഹൃദയത്തിൽ നിക്ഷേപിച്ചു് ഭർത്തൃസേവയാണു് ജീവിതവ്രതമെന്നു് ആ മനസ്സ് ഉറച്ചു. ഗൃഹഭരണംകഴിഞ്ഞു കിട്ടുന്ന വിശ്രമസമയമെല്ലാം രാമനാമത്തിന്നു വിനിയോഗിച്ചു. പതിനാറാമത്തെ വയസ്സിൽ ഒരുദിവസം പെട്ടെന്നു് ഹൃദയത്തിൽനിന്നു് ഒരു ശബ്ദം ഉയരുന്നതായി തോന്നി. അതൊരു പുതിയ വെളിച്ചമായിരുന്നു. ആ അശരീരശബ്ദം വ്യക്തമായി മനസ്സിലാക്കി—ഗൃഹസ്ഥാശ്രമധർമ്മത്തിൽ ഇരുന്നുതന്നെ ഈശ്വരസാക്ഷാൽക്കാരം കരസ്ഥമാക്കുവാൻ കഴിയുമെന്നായിരുന്നു അതിൻെറ പൊരുൾ. എന്നാൽ അതിൻെറ സംപ്രാപ്തിക്കുള്ള മാർഗ്ഗം കണ്ടില്ല. ആദ്ധ്യാത്മികമാർഗ്ഗത്തിൽ ചരിക്കുവാനുള്ള ഗുരുസഹായവും ഇല്ല. യാതൊരു അവലംബവുമില്ലായിരുന്നു. രാമനാമം മാത്രമായിരുന്നു സർവ്വാധാരം.

ആ ജപത്തിൽ മറകെ പിടിച്ചു. ഏതു നേരത്തും ആ നാമമധുരിമ ഹൃദയത്തിൽ അലതല്ലി. ലൗകികമായ കാര്യങ്ങളിൽ ആന്തരിക മായ ഒരു നിസ്സംഗത്വം ക്രമേണ ഉയർന്നുവന്നു.

കാലം പിന്നെയും മുന്നോട്ടുപോയി. മഹൽജീവിതങ്ങളിൽ, ഒരു സാധാരണ സംഭവംപോലും എത്ര വിദൂരപ്രാപ്തിയുള്ള ഫലങ്ങളെയാണ് സൂചിപ്പിക്കുക! ഏററവും നിസ്സാരസംഭവമായിരിക്കും, ആ ജീവിതചക്രത്തെ പലപ്പോഴും ബലമായി തള്ളി മുന്നോട്ടുവിടുന്നതു്— ആ ദിവ്യ വ്യക്തികളിൽ കുടികൊള്ളുന്ന ശക്തിസമൂഹങ്ങളെ തട്ടിഉണർത്തുന്നതു്. അഞ്ചാംക്ലാസ്സുവരെ മാത്രം പഠിച്ചു. ആ ജീവിതത്തിൽ പിന്നെ പുസ്തകപാരായണം എന്നുള്ളതു് ഉണ്ടായിട്ടില്ല എന്നുതന്നെ പറയാം. അതിൽ ഒരു ജിജ്ഞാസയും ഉണ്ടായിരുന്നില്ല. എന്നാൽ യാദൃച്ഛികമായി അവരുടെ ഗൃഹത്തിൽവന്ന ഒരു അതിഥി പുത്തനായി ക്യാനറീസ് ഭാഷയിൽ അതിലളിതമായ രീതിയിൽ അച്ചടിച്ച രാമായണത്തെക്കുറിച്ചു പ്രസംഗിക്കുന്നതു് ശ്രീരമാദേവി കേട്ടു. പൊടുന്നനവെ, ആ രാമായണം ഒന്നു വായിക്കണമെന്ന് അതിയായ ആഗ്രഹം മനസ്സിൽ ജനിച്ചു. അന്നും ആ ഇളംഹൃദയത്തിലെ നിഷ്കർഷ കഠിനമായിരുന്നു. ലൗകികമായ യാതൊരു ആശയും പുലർത്താൻ തനിക്കധികാരമില്ലെന്നും ആശാതൃഷ്ണകളിൽനിന്നും നിർമ്മുക്തയായി ജീവിക്കണമെന്നും സ്വാതന്ത്ര്യബോധമായ ബോധം ഉത്ഭവിച്ചിരുന്നു. അഥവാ ഒരു ആശ ഉത്ഭവിച്ചാൽകൂടി അതു പുറത്തു പറയുക പതിവില്ലായിരുന്നു. അത്രയ്ക്കുള്ള ആത്മനിയന്ത്രണമാണു് പരിശീലിച്ചതു്. ആയതിനാൽ, ഈ ആശയും ഹൃദയാന്തർഭാഗത്തു് ഇരുന്നതേയുള്ളൂ.

ഇങ്ങിനെയിരിക്കെ, ഒരു ദിവസം അവരുടെ ഒരു ബന്ധു വീട്ടിൽ വന്നപ്പോൾ, ഈ രാമായണപുസ്തകം കൊണ്ടുവന്ന ഗൃഹനാ

യകന്ന കൊടുത്തു. അദ്ദേഹം ഭാര്യയെ വിളിച്ച് ആ പുസ്തകം വായിച്ചുകൊള്ളുവാൻ പറഞ്ഞു. ആ പുണ്യഗ്രന്ഥം സ്പർശിച്ചതോടു കൂടി, ദേവി ദേഹംമുഴുവനും പുളകമണിഞ്ഞു. നിഗൂഢമായ തൻെറ ആഗ്രഹത്തെ സഫലീകരിച്ച ഭഗവൽകാരുണ്യത്തെ ഓർത്ത് ഹൃദയം നിറഞ്ഞു. സന്തോഷാശ്രുക്കൾ പൊഴിച്ച് സ്തബ്ധയായി വളരെനേരം നിന്നുപോയി. പകൽ മുഴുവനും അടുക്കളജോലികളിലും ഭർത്തൃശുശ്രൂഷയിലും ഏർപ്പെട്ട് ആ പുസ്തകം വായിക്കുവാൻ കഴിഞ്ഞിരുന്നില്ല. രാത്രി പൂജാമുറിയിൽ ഇരുന്നാണ് ആ പുസ്തകത്തിൻെറ കുറെ ഭാഗങ്ങൾ വായിച്ചതു്. അവിടെയും അധികം വായിക്കുവാൻ കഴിഞ്ഞില്ല. ശ്രീരാമചന്ദ്രൻെറ ജീവിതകഥയിലെ ഓരോ ഭാവങ്ങളും കിനാവുകണ്ടു് കണ്ണുനീർ വാർത്തു, ചിലപ്പോൾ ആനന്ദസാഗരത്തിൽ മുങ്ങി ദേഹഭാവന മറന്ന് സ്തബ്ധാവസ്ഥയിൽ വളരെനേരം കഴിഞ്ഞുപോകും.

ഈ ചെറുസംഭവത്തിൻെറ ഉദ്ദേശ്യം അതു നിവർത്തിച്ചു. രാമായണത്തിലെ ഓരോ ആദർശങ്ങളും, ആ ഉജ്ജ്വലഹൃദയത്തിൽ പതിഞ്ഞു. സീതയുടെ പാവനമായ പതിഭക്തിതന്നെ ഹൃദയത്തിൽ ഉടലെടുത്തു. പതിവ്രതാധർമ്മത്തിൻെറ ജ്വാല പൂർവ്വാധികം കത്തി ശോഭിച്ചു. തൻെറ പതിയെത്തന്നെ ശ്രീരാമചന്ദ്രൻെറ പ്രതിബിംബമായിക്കണ്ടു് ആരാധിക്കുവാൻ തുടങ്ങി. ശ്രീരാമഭക്തനായ മാരുതിയുടെ മഹനീയഭാവമായ ദാസ്യഭക്തിയെ തൻെറ ആരാധനാസംപ്രദായമാക്കി. ആ ദാസ്യഭക്തിയാകുന്ന ചുടുകനലിൽ ആ ജീവിതം വാർത്തെടുക്കുവാൻ വെമ്പി. ഇതോടുകൂടി ശ്രീരാമനാമലഹരിയിൽ ആ ജീവിതം മുഴുകി. അകത്തും പുറത്തും സർവ്വത്ര ആ ശ്രീരാമനാമസംഗീതധ്വനി മാത്രമായി. ആ പ്രവാഹത്തിൽ ഒഴുകി, നിസ്തബ്ധാവസ്ഥയിൽ കഴിയുമ്പോൾ ശ്രീരാമസീതാലക്ഷ്മണന്മാർ ദൃശ്യത്തിൽവന്നു, സുസ്മേരവദനരായി, പൂർണ്ണാനുഗ്രഹംകൊടുത്തു ഭാവസമാധികളും,

പല ഭാവാവസ്ഥകളും ഒന്നൊന്നായി ആ ജീവിതത്തിൽ തുടർന്നു. ലോകംതന്നെ രാമമയമായി, സർവ്വ ജീവികളേയും, ആ ശ്രീരാമ ചൈതന്യസ്വരൂപമായി വീക്ഷിക്കുവാൻ തുടങ്ങി. എന്നാൽ ഈ ശ്രേഷ്ഠമേഖലകളിൽ സഞ്ചരിച്ചിട്ടും ആ ജീവിതം തൃപ്തിപ്പെട്ടില്ല. താൻ തേടിയിരുന്ന ആ നിധി ഇനിയും വിദൂരതയിലാണെന്നും, ആ ലക്ഷ്യപ്രാപ്തിവരാതെ താൻ മടങ്ങുന്നതല്ലെന്നും, ദേവി നിശ്ചയിച്ചു. ആ ദൃഢനിശ്ചയത്തെ സഫലീകരിക്കുവാൻ അതിതീവ്രമായ ഒരു പ്രേരണാശക്തി അനുനിമിഷം ആ ഹൃദയത്തിൽ കത്തിജ്വലിച്ചുകൊണ്ടിരുന്നു.

ഇങ്ങിനെ ആ സാധനയുടെ പന്ത്രണ്ടാമത്തെ വർഷം വന്നുചേർന്നു. അവിടെയും ആ പ്രേരണാശക്തിതന്നെയാണ് ശ്രീരമാദേവിയെ രാജയോഗസാധനയിൽ ഇറക്കിയത്. പടിപടിയായി വളർന്നുവന്ന വൈരാഗ്യവിവേകത്താൽ തന്റെ ജീവിതസർവ്വസ്വമായിരുന്ന ശ്രീരാമനാമത്തെ ഖണ്ഡിച്ചു. സരൂപ ഉപാസനയെ പുറകിലാക്കി. പ്രണവത്തിൽ മനസ്സിനെ ഏകാഗ്രമാക്കി നിർഗ്ഗുണോപാസനയിലേക്ക് ഇറങ്ങി. ആ മനസ്സിന്റെ വൈശിഷ്ട്യവും, പരിശുദ്ധതയും, ഏകാഗ്രതയും അതുല്യമായിരുന്നു. പ്രണവസാധന തുടങ്ങി അധികദിവസം കഴിയുംമുമ്പുതന്നെ, സദാസമയത്തും ആ പ്രണവധ്വനി— ഓംകാരനാദംതന്നെ സ്പഷ്ടമായി കേട്ടുതുടങ്ങി. ലോകത്തിലും തന്നിലും, സർവ്വത്തിലും ആ ദിവ്യനാദസംഗീതധ്വനി മാറ്റൊലിക്കൊള്ളുന്നതായി അനുഭവപ്പെട്ടു. പലപ്പോഴും ആ ഓംകാരനാദത്തിൽ നിമഗ്നയായി, അനിർവ്വചനീയമായ ആനന്ദാബ്ധിയിൽ ലയിച്ച്, സമാധിസ്ഥയായി.

ഈ കഠിനസാധന തുടങ്ങിയിട്ടും തന്റെ ഗൃഹജോലികളിലും പതിസേവയിലും യാതൊരു വിഘ്നവും വരുത്തിയിട്ടില്ല.

രാത്രി മുഴുവനും, ഈ സാധനയ്ക്കായി നിയോഗിച്ചു. ആഹാരാദി കറം വളരെക്കുറച്ച്, രാത്രി നിദ്രയും ഇല്ലാതെ മാസങ്ങറം കഴി ഞ്ഞു. ഈശ്വരസാക്ഷാൽക്കാരത്തെ മാത്രം ലക്ഷ്യമാക്കി, കഠിന വ്രതനിഷ്ഠയോടെ, സകല തടസ്സങ്ങളും അനായാസേന ജയിച്ച്, ഉദ്ദിഷ്ടസ്ഥാനത്തേയ്ക്ക് ഒരു ശരംവിട്ടപോലെ പാഞ്ഞു.

ആത്മജ്ഞാനത്തിന്റെ കവാടങ്ങറം താനെ തുറന്നു. ജ്ഞാന മാകുന്ന ഓരോ നൻമുത്തുകളേയും കരസ്ഥമാക്കി, താൻ ഈ ജഡ മായ ദേഹമല്ല, മനസ്സല്ല, ബുദ്ധിയല്ല, ചിത്തമല്ല—ഏക സത്യവസ്തു വായ പരബ്രഹ്മസ്വരൂപം തന്നെയെന്നുള്ള ആ നിജജ്ഞാനം ഉദിച്ചു. അഷ്ടസിദ്ധികറം വന്ന് കീഴ്വണങ്ങി. എന്നാൽ തന്റെ ലക്ഷ്യപ്രാപ്തിക്ക് ഈ സിദ്ധികറംകൂടി വലിയ വിലങ്ങുക ളാണെന്നു വിവേകത്താൽ അറിഞ്ഞ് അവയേയും ഖണ്ഡിച്ചു. ആ ഉച്ചമേഖലകളിൽക്കൂടി അനുനിമിഷം വിശ്രമിക്കാതെ വീണ്ടും ലക്ഷ്യപ്രാപ്തിക്കായി ശ്രമിച്ചു. ഒടുവിൽ ജ്ഞാനമെന്ന ഖഡ്ഗ ത്താൽ താൻ ആത്മാവെന്ന ദ്വൈതഭാവത്തെയും ഖണ്ഡിച്ച്, അദ്വൈതസായുജ്യമാകുന്ന നിർവ്വികല്പസമാധിയിൽ ലയിച്ചു. ലോകത്തിൽ താൻ ചെയ്യേണ്ടുന്ന ദിവ്യകർത്തവ്യമായിരിക്കും, ആ പരമാനന്ദാനുഭൂതിയിൽനിന്നും ശ്രീരമാദേവിയെ ലൌകിക മേഖ ലകളിലേയ്ക്ക്, ആഹ്വാനം ചെയ്തത്. നിർവ്വികല്പസമാധിയിൽ നിന്നും ഉണർന്ന്, ബാഹ്യബോധം ഉണ്ടാവുന്ന സമയത്താണ്, സാക്ഷാൽ ശ്രീരാമചന്ദ്രൻ പ്രത്യക്ഷനായി, അനുഗ്രഹിച്ച്, അജ്ഞാനത്തിൽകിടന്ന് ഉഴലുന്നവരെ ഉദ്ധരിക്കുവാനുള്ള ആജ്ഞയും ശക്തിയും നൽകുന്നത്.

ഈ അത്യുച്ചാവസ്ഥയെ പ്രാപിച്ചിട്ടും, ദൈവികാജ്ഞ ലഭി ച്ചിട്ടും, ശ്രീ രമാദേവി, പ്രകൃതിയുടെ ഒരിളംകുഞ്ഞിനെപ്പോലെ, ഏററവും ഒതുങ്ങിയതും സാധാരണവുമായ ജീവിതഗതി തുടർന്നു.

എന്നാൽ ആ ആജ്ഞ സഫലീകരിക്കുവാൻ ഇറങ്ങേണ്ട സമയം അടുത്തു. സർവ്വവും നിയന്ത്രിക്കുന്ന ആ ശക്തി ആ ദൈവി കാശയത്തെ സഫലീകരിക്കുവാനുള്ള സജ്ജീകരണങ്ങൾ ഓരോന്നായി ചെയ്തുകൊടുത്തു. ശ്രീ രമാദേവിയിൽ നിഗൂഢമായിരുന്ന ശക്തിസിരകളെ പിന്നെയും പ്രബലപ്പെടുത്തിയതു് നിരവധി ദിവ്യാനുഭൂതികളാണു്. ഇങ്ങനെ നിർവ്വികല്പ സമാധിക്കുശേഷമാണു് ജഗദംബികയായ കാളിയുടെ ദർശനം ശ്രീ രമാദേവിക്കുണ്ടായതു്. ഈ ദിവ്യാനുഭവത്തിൽക്കൂടിയാണു് ശ്രീ രമാദേവി ആ പ്രശാന്തഗംഭീരവും പ്രേമഭരിതവും ആയ ജഗൽജനനീഭാവത്തെ സാക്ഷാൽക്കരിക്കുന്നതും അപ്പോൾ ആണു് ആ വിശിഷ്ടഭാവത്തിൽ താദാത്മ്യം പ്രാപിക്കുന്നതും ആ ദിവ്യമാതൃത്വം എന്ന മഹൽഭാവം ഉത്ഭൂതമാകുന്നതും. ഇന്നു് ആ ദിവ്യജനനീഭാവത്തിൽ വിളങ്ങുന്ന വിശ്വവ്യാപകമായ പ്രേമത്തണലിലും, അപാരമായ കൃപാവൈഭവത്തിലുമാണു് കഷ്ടപ്പെടുന്ന ജീവികൾക്കു് അഭയം ലഭിക്കുന്നതു്. ദിവ്യപ്രേമം തുളുമ്പുന്നതും പരഹൃദയവേദനകളെ ആരാഞ്ഞറിയുന്നതുമായ ആ മാതൃഹൃദയത്തിലാണു് ഇന്നു് പാപികൾക്കും പുണ്യം ചെയ്തവനും ഒരുപോലെ സ്ഥാനം ലഭിക്കുന്നതു്. അവിടെയാണു് കുരുക്കിൽപെട്ടു കെട്ടുപിണയുന്ന ജീവിതച്ചരടുകളെ, എത്രയോ കാരുണ്യത്തോടും മൃദുലതയോടും കെട്ടഴിച്ചു് യഥാർത്ഥമായ സ്വാതന്ത്ര്യസുഖം അനുഭവിപ്പിക്കുന്നതു്. അവിടെനിന്നാണു് ഏതു തെററു ചെയ്യുന്നവനിലും ഒടുങ്ങാത്ത ക്ഷമയും അപാരകൃപയും വർഷിക്കപ്പെടുന്നതു്.

കാളീദർശനം കഴിഞ്ഞതിനു ശേഷമാണു് ശ്രീകൃഷ്ണസാക്ഷാൽകാരം വരുന്നതു്. ആ ദിവ്യമായ പ്രേമഭക്തിയിൽ ശ്രീരാധയും മീരാഭായിയും, എങ്ങിനെ മുഴുകി ലോകത്തേയും സർവ്വത്തേയും മറന്നുവോ അപ്രകാരംതന്നെ, ശ്രീ രമാദേവി, ആ നിസ്തുല പ്രേമാനുഭൂതിയിൽ വിലയം പൂകി. കൃഷ്ണദർശനത്തിൽ സർവ്വ

സ്വഭാവം മറന്നു, സർവ്വവും കൃഷ്ണമയമായി തീർന്നു. ഇങ്ങിനെ ജീവ സങ്ങൾ കഴിഞ്ഞു. പിന്നെയും ആ ജീവിതോദ്ദേശ്യമാണ് ആ കൊടുമുടികളിൽനിന്ന് ലോകരംഗത്തിലേക്ക് ആകർഷിച്ചതു്. ഇന്നും ആ ജീവിതത്തിൽനിന്ന് നിർഗ്ഗമിച്ചുകൊണ്ടിരിക്കുന്ന കൃഷ്ണപ്രേമമാണ്, പ്രേമഭക്തിയുടെ ഒരു സ്വാദ് ജീവികളെ അനുഭവിപ്പിച്ച് ഒരു കാന്തംപോലെ മനസ്സിനെ ലൌകികസുഖാനുഭവങ്ങളിൽനിന്ന് ബലാൽ ആകർഷിച്ച് ഭഗവദുന്മുഖമാക്കുന്നതു്. ഇങ്ങിനെ ഈ ജീവിതം എടുത്തുനോക്കിയാൽ, ഓരോ അനുഭൂതികളും, ആ ജീവിതോദ്ദേശ്യത്തെ സാരമായി സ്പർശിക്കുന്നതായും, പല ഫലസിദ്ധികളെ ഉൾക്കൊള്ളുന്നതായും അനുഭവപ്പെടും. ശ്രീരാമനാമംതന്നെ ആ ജീവിതനൌകയുടെ പങ്കായമായി പരിണമിക്കുന്നു അവസാനം ശ്രീരാമചന്ദ്രസാക്ഷാൽക്കാരത്തെയും നേടുന്നു. ഇന്നു ശ്രീരാമനാമജപത്താലും, ശ്രീരാമസാക്ഷാൽക്കാരമാകുന്ന ശക്തിസമൂഹത്താലുമാണ് ഗൃഹസ്ഥാശ്രമധർമ്മപരമായ സകല ധർമ്മങ്ങളെയും ശ്രീ രമാദേവി തന്റെ ഭക്തരെ നിഷ്ഠയോടുകൂടി അനുഷ്ഠിക്കുവാൻ പ്രേരിപ്പിക്കുന്നതു്. ഈ സത്യധർമ്മാനുഷ്ഠാനം തന്നെയാണ് ഗൃഹസ്ഥാശ്രമത്തിലൂടെ അനുഷ്ഠിക്കുന്ന സാധനയുടെ നട്ടെല്ല്. ശ്രീ രാമദേവിയുടെ ജീവിതം നമ്മുടെ കൺമുമ്പിൽ തെളിയുംതോറും ഓരോ ഭാവവിശേഷങ്ങളും ഓരോ അനുഭവങ്ങളും, ഒരു നൻമുത്തുമാലയുടെ ഓരോ മുത്തുകളും ശോഭയിൽ അന്യോന്യം വെല്ലുന്നതുപോലെയുള്ള പ്രതീതി നൽകുന്നു.

ഈശ്വരലീലകൾ എത്ര വിസ്മയനീയവും മനുഷ്യബുദ്ധിക്ക് എത്ര അപ്രാപ്യവുമാണ്! ഈ തമസ്സിൽ കിടന്നുഴലുന്ന മനുഷ്യരെ ഉദ്ധരിക്കുവാൻ എത്ര വ്യക്തവും, സുസാദ്ധ്യവുമായ മാർഗ്ഗങ്ങളിൽക്കൂടിയാണ് ആ ശക്തി പ്രവർത്തിക്കുന്നതു്. സകല മാതൃകകളും ആദർശങ്ങളും നമ്മുടെ പുരാണങ്ങളിൽ അടങ്ങിയിരി

ക്കുന്നു. എന്നാലും അതു പാരായണം ചെയ്താൽപോലും എത്രയോ ചുരുക്കം പേർ മാത്രമാണ് ആ ആദർശങ്ങൾ ജീവിതത്തിൽ പകർത്തുന്നത്. ഒരു മഹാപുരുഷൻ ജനിക്കുന്നു. പൗരാണികമായ ആദർശങ്ങളിൽ ആ ജീവിതം മുങ്ങുന്നു. ആ ജീവിതധർമ്മാദർശങ്ങളുടെ പൂർണ്ണപ്രഭാവത്തോടുകൂടി ലോകരംഗത്തിൽ ഇറങ്ങുന്നു. ഗാഢനിദ്രയിൽ ലയിച്ച ലോകം ആ വെളിച്ചം തട്ടി ഉണരുന്നു. ജാഗ്രദവസ്ഥയെ പ്രാപിച്ച് ആ ജീവിതത്തിൽനിന്നും പ്രതിധ്വനിക്കുന്ന താളമേളാദികളിൽ ചേർന്നുപോകുന്നു. അതിൽതന്നെ ലയിക്കുന്നു. ഇതാണ് പരമാർത്ഥത്തിൽ ശ്രീ രമാദേവിയുടെ ഉപദേശങ്ങളുടേയും ആദർശങ്ങളുടേയും അടിത്തറ. ശാശ്വതമായ സത്യധർമ്മാചാരങ്ങളെ വീണ്ടും നടപ്പിൽ വരുത്തി, അവയിൽകൂടെ ആ ഉറങ്ങിക്കിടക്കുന്ന ആദ്ധ്യാത്മികശക്തിയെ ഉണർത്തുക ! ഭാരതത്തിന്റെ അലങ്കാരവും, സൌന്ദര്യവും, തേജസ്സും, ഓജസ്സും, ശക്തിയും, കീർത്തിയും ഈ അനന്തമായ ആത്മികശക്തിപ്രഭാവമല്ലാതെ മറ്റെന്താണ്?

ഇന്ന് ഈ സ്ത്രീരൂപത്തിൽ ശ്രീ രമാദേവി, ദിവ്യമാതൃത്വത്തിന്റെ കേന്ദ്രീകരണമായി നമ്മുടെ ദൃഷ്ടിയിൽ ആവിർഭവിച്ചതിന്റെ സൂക്ഷ്മകാരണം, എന്തെന്ന് കുറച്ചെങ്കിലും നമുക്ക് ഊഹിക്കുവാൻ കഴിയുന്നില്ലേ? മഹാത്മാവായ ശ്രീ വിവേകാനന്ദസ്വാമികൾ പ്രസംഗത്തിൽ പറഞ്ഞിട്ടുള്ളതും അദ്ദേഹത്തിന്റെ ശ്രദ്ധയ്ക്കും ചിന്താഗതിക്കും വിഷയമായതും അദ്ദേഹത്തിന്റെ അന്ത്യകാലത്തിൽ അദ്ദേഹത്തെ അസ്വസ്ഥപ്പെടുത്തിയതും; ഭാരതീയ വനിതകളുടെ ഉദ്ധാരണമാണെന്നറിയുന്നു. ഉറങ്ങിക്കിടന്ന ആ ശക്തിയെ പൂജിച്ച് പ്രസന്നമാക്കി നിരവധി ഗാർഗ്ഗികളും മൈത്രേയികളും ഭാരതത്തിൽ ഉല്പന്നമായാൽ മാത്രമേ ശരിയായ മനുഷ്യോദ്ധാരണം സഫലമാവുകയുള്ളു എന്നു പലവുരു പറയുന്നു. അദ്ദേഹത്തിന്റെ ചിന്താഗതിവിഷയത്തെക്കുറിച്ച് ഒരു പുസ്തകത്തിൽ ഇപ്രകാരം എഴുതിയിരിക്കുന്നു.

"ശ്രീരാമകൃഷ്ണനെക്കൊണ്ടും സ്വാമിജിയെക്കൊണ്ടും ലോകത്തിന്ന് പ്രത്യേകിച്ചു ഭാരതത്തിനു് ഇന്നു് എന്തു പ്രാധാന്യമാണുള്ളതു്? ഈ ആദ്ധ്യാത്മികശക്തിയുടെ പ്രവാഹത്താൽ ഉണ്ടായ നവചൈതന്യവും ശക്തിയും പുരുഷന്മാരെ മാത്രം ഉദ്ദേശിച്ചിട്ടുള്ളതല്ല പക്ഷെ എങ്ങിനെയാണു് അതു് ഭാരതീയസ്ത്രീസമക്ഷം അവതരിപ്പിക്കേണ്ടതു്? അവരെ ഉണർത്തി അവരിൽ ആദ്ധ്യാത്മികദീപം ജ്വലിപ്പിച്ചു് അതിൽനിന്നും വേറെ നൂറായിരം പേരിലും അതിൻെറ ജ്വാല പടർത്തിപ്പിടിക്കുവാൻ എന്താണു് മാർഗ്ഗം? ഇതായിരുന്നു സ്വാമിയുടെ ചിന്താവിഷയം. ഈ പ്രവൃത്തിക്കു് ഒരു സ്ത്രീയെയാണു് ആവശ്യം; അല്ലാതെ പുരുഷന്മാർക്കു് ഇതു് സാദ്ധ്യമല്ല. പക്ഷെ അതിനു തക്ക സ്ത്രീ എവിടെ? തൻെറ ആവശ്യം നിറവേററത്തക്ക ഒരു സ്ത്രീ തൻെറ പതിവ്രാജകജീവിതകാലംവരെ തിരിഞ്ഞുനോക്കിയിട്ടും സ്വാമിജിയുടെ സ്മൃതിപഥത്തിൽ വന്നില്ല."

"ഭാരതത്തിനു ഭാവിയിൽ മാതൃകയാകുന്ന ഒരു സ്ത്രീയെ കാണുവാൻ സ്വാമിജി ശ്രമിക്കയായിരുന്നു. സ്വാമിയുടെ ജ്ഞാനപ്രചോദിതമായ മനസ്സിന്നുപോലും സുസാദ്ധ്യമായിരുന്ന ഒരു പ്രവൃത്തിയല്ലായിരുന്നു ഇതെങ്കിലും ക്രമേണ അതിൻെറ എല്ലാ വശങ്ങളും സ്വാമിജി വ്യക്തമായി കണ്ടുപിടിച്ചു. ചിത്രമെഴുത്തിന്നുള്ള സർവ്വസാമഗ്രികളുമായി വളരെ പ്രധാനമായ ഒരു വലിയ കലാകാരനെപ്പോലെ ഇന്നേവരെ ഒരു കലാകാരൻെറയും ഭാവനയിൽ പെടാത്ത ഒരു പ്രതിമ വാർത്തെടുക്കുവാനുള്ള ഉദ്യമത്തിൽ സ്വാമിജി തന്നത്താൻ മറന്നു. ആദ്ധ്യാത്മികപ്രകാശം ജ്വലിക്കുന്ന ജഗദംബയുടെ ദിവ്യഭാവം സ്ഫുരിക്കുന്ന ഒരു പ്രതിമയുടെ രൂപമാണു് സ്വാമിയുടെ മനോമുകുരത്തിൽ വ്യക്തമായി പ്രകാശിച്ചിരുന്നതു്."

ആ ദിവ്യമായ ആശയങ്ങളെ നടപ്പിൽ വരുത്തേണമെങ്കിൽ ആ മഹാത്മാവിൻെറ മനോമുകുരത്തിൽ അവിർഭവിച്ചതു

പോലെ ദിവ്യമാതാവിന്റെ—ജഗത് കാരണിയായ ആ മഹച്ഛക്തിയുടെ പരിപൂർണ്ണ ആവിർഭാവമായും സകല യോഗസിദ്ധികളെയും കരസ്ഥമാക്കി ആത്മജ്ഞാനം കൈവന്ന ഒരു സ്ത്രീതന്നെ ജഗദ്ഗുരുവായി വരണം. അനേകായിരം ജനങ്ങളുടെ ആരാധനാപാത്രമായ സീതയുടെ പാതിവ്രത്യവും പരിശുദ്ധിയും ആ സ്ത്രീരത്നത്തിൽ പരിശോഭിച്ച്—ഗൃഹസ്ഥാശ്രമജീവിതത്തിന്റെ സകല ധർമ്മാനുഷ്ഠാനസത്യങ്ങളെയും പൂർണ്ണമായി ആചരിച്ച് ഹൃദിസ്ഥമാക്കിയിരിക്കണം. ഇങ്ങനെ സർവ ഭാവവിശേഷങ്ങളും ശക്തിസമൂഹങ്ങളും കേന്ദ്രീകരിക്കുന്ന ഒരു ഉത്തമ സ്ത്രീക്ക് മാത്രമാണ്, ഭാരതത്തിന്റെ ജീവസ്സായ ശക്തിയെ പുനർജ്ജീവിപ്പിച്ച് സ്ത്രീപുരുഷഭേദമെന്യെ ജീവിതം പരിശുദ്ധവും സമ്പൂർണ്ണവും ശ്രേയസ്കരവും ആക്കുവാൻ സാധിക്കുന്നത്. ഇവിടെ സ്ഫുരിക്കുന്ന ആ ദൈവീകേച്ഛയെ അന്തർലീനമായ ഒരു ബന്ധത്തെ വീക്ഷിക്കുവാൻ വിഷമമുണ്ടോ? ഒരു മഹാത്മാവിന്റെ അതിതീവ്രമായ ആശ—മഹാപ്രാർത്ഥന—ഇവ വ്യർത്ഥമാകുമോ? ഒരിക്കലുമില്ല. ആ ആശാഗതിയുടെ ഫലപ്രാപ്തി അല്ലേ ഇന്നു നാം കാണുന്നത്? ദിവ്യമാതൃത്വത്തെ കൈവരിച്ച് സൽഗുരുപദം അവലംബിച്ച് അദ്ധ്യാത്മികശക്തിയെ പകർന്ന് സ്വജീവിതത്താലും ഉപദേശത്താലും ഭാരതീയ സ്ത്രീത്വത്തിന്റെ അതുല്യകീർത്തിയെ വെളിപ്പെടുത്തി, ആ ഉദ്ധാരണകർമ്മം നിർവഹിക്കുന്നു. സ്ത്രീകൾക്കു മാത്രമാണോ ഈ ജന്മോദ്ദേശ്യം—അല്ല—സ്ത്രീപുരുഷഭേദമെന്യെ അദ്ധ്യാത്മികശക്തി പകരുന്നു. ഇരുവരിലും ആ സത്യധർമ്മത്തെ അനുഷ്ഠിക്കുവാനുള്ള ജാഗ്രതയും കഴിവും നൽകുന്നു. എന്നാൽ മനുഷ്യജന്മം പവിത്രമാക്കുവാൻ സ്ത്രീക്കുള്ള പ്രാധാന്യവും കഴിവും പ്രബലപ്പെടുത്തുന്നു. സ്ത്രീ എന്നു പറയുന്നതുതന്നെ പ്രകൃതിശക്തിയുടെ അംശമാണ്. സൃഷ്ടിസ്ഥിതിസംഹാരകാരിണിയായ ജഗന്മാതൃശക്തിയാണ് ഒരു സ്ത്രീയിൽ നിദ്രകൊള്ളുന്നത്, ആ ശക്തി ഉണർന്നാൽ ലോകം

ഉണരും—സജീവമാകും—സർവോൽകൃഷ്ടമായി വർത്തിക്കും എന്നു ശ്രീരമാദേവി സിദ്ധാന്തിക്കുന്നു. ജീവിതരഹസ്യങ്ങളെ മറന്നും സ്വധർമ്മങ്ങളെ അവഗണിച്ചും ഈ ശക്തിസമൂഹങ്ങളുടെ വെളിച്ചം തമസ്സായ ആവരണത്താൽ മങ്ങിയിരിക്കുന്നു. ജന്മസിദ്ധമായ ആ ശക്തി തിന്മയ്ക്കു മാത്രമാണ് വിനിയോഗിക്കുന്നത്. ലോകത്തെ സ്വർഗ്ഗത്തിലേക്കും നരകത്തിലേക്കും വഴി കാണിക്കുന്നത് സ്ത്രീയാണ്. നന്മയും തിന്മയും അവരിൽനിന്നുതന്നെ ഉത്ഭവിക്കുന്നു. ധർമ്മനിഷ്ഠകൊണ്ടും ആദ്ധ്യാത്മികഉണർച്ചയുടെ തേജസ്സുകൊണ്ടും വിളങ്ങുന്ന ഒരു വനിതയെ വീക്ഷിക്കുമ്പോൾ, അവരിൽനിന്നു് നിർഗ്ഗമിക്കുന്ന ശക്തി എത്ര അപാരമാണ് എന്നു മനസ്സിലാക്കാം. ദയാ, ക്ഷമാ, ശാന്തി, ചാരിത്രശുദ്ധി ഈ സൽഗ്ഗുണങ്ങളാലും സർവോൽകൃഷ്ടമായ ആത്മികശക്തി പ്രഭാവത്താലും ആ ഗൃഹത്തിലുള്ള സർവ്വരും പരിശുദ്ധരായി ഭവിക്കുന്നു. കുട്ടികൾകൂടി ഈശ്വരഭക്തരും ധർമ്മനിഷ്ഠരും ആയി വളരുന്നു. ഗർഭത്തിൽ ഇരിക്കുന്ന ശിശുകൂടി ഒരു പാവന ജന്മം എടുക്കുന്നു. ഇങ്ങിനെ വരുന്ന തലമുറകളിൽകൂടി ഈ ആദർശങ്ങളുടെ വിത്തുകൾ പാവുന്നു. ലോകശ്രേയസ്സിനായി നിരവധി ജന്മങ്ങൾ ഭാവിയിൽ വരുന്നു.

ഇതിന്റെയെല്ലാം ഫലപ്രാപ്തി ഇന്നു നാം കണ്ടനുഭവിച്ചു തുടങ്ങിയിട്ടുണ്ട്. ഭാരതത്തിന്റെ പല സ്ഥലങ്ങളിലുമായി ശ്രീരമാദേവിയെ അഭയംപ്രാപിച്ചിരിക്കുന്ന ശിഷ്യവർഗ്ഗങ്ങളിൽ ഈ ആത്മികശക്തിയുടെ ദീപം കത്തി ശോഭിച്ചുതുടങ്ങിയിട്ടുണ്ട്. അവരുടെ ഓരോ ഗൃഹങ്ങളും ശാന്തിയുടെ ആശ്രമമായും ഈശ്വരഭക്തിയുടെ ആവാസമായും മാറിത്തുടങ്ങിയിട്ടുണ്ട്. ശ്രീരമാദേവിയുടെ ജീവിതം ചൂണ്ടിക്കാണിക്കുന്ന അത്യുന്നതാദർശങ്ങൾ വെറും നിർജ്ജീവമായ ആദർശങ്ങൾ മാത്രമല്ല—ജീവിതരംഗത്തിൽ പകർത്തി അത്യുത്തമമായ ഫലസിദ്ധിയെ ഉൾക്കൊള്ളുന്ന

താണ് എന്നു പലരും അനുഭവസ്ഥരാകുന്നുണ്ടു്. ഏതു വർഗ്ഗത്തിൽപെട്ടവർക്കും, ഏതു ദശയിൽ കഴിയുന്നവർക്കും ഉതകുന്നതായ ഉന്നത ജീവിതമാർഗ്ഗവും, ആത്മീകശക്തിയും ആ ദിവ്യവേദികയിൽനിന്നും കരസ്ഥമാക്കാം. ഇന്നത്തെ ലോകത്തിന്റെ ശ്രേയസ്കരമായ പുരോഗതിയാണ് ആ ജീവിതലക്ഷ്യം.

സത്യധർമ്മസ്ഥാപനത്തിനും, ജഗദ്ധാരണത്തിനുമായി, അവതാരങ്ങളും, ബ്രഹ്മനിഷ്ഠന്മാരും, മഹാപുരുഷന്മാരുമായ ദിവ്യവ്യക്തികൾ ഭൂലോകത്തിൽ അപ്പോഴപ്പോൾ ജാതരാവുന്നു. ഈ കലിയുഗത്തിൽ ആദ്ധ്യാത്മികപുരോഗതിക്കും സ്വധർമ്മങ്ങളുടെ അനുഷ്ഠാനത്തിനും ശരിയായ മാർഗ്ഗം കാണാതെ നിരാലംബരായി വലയുന്ന ഗൃഹസ്ഥാശ്രമികൾക്കു്, ഒരു മാർഗ്ഗദർശിനിയായിട്ടാണ് ശ്രീ രമാദേവി അവതരിച്ചിരിക്കുന്നതു്. ദുസ്സഹവും ദുർഘടവുമായിരിക്കുന്ന ഈ സംസാരപഥത്തിൽക്കൂടെത്തന്നെ സഞ്ചരിച്ചു് ആദർശപരമായ ജീവിതാനുഷ്ഠാനത്താലും കഠിന സാധനയാലും കരസ്ഥമാക്കിയ ഈശ്വരസാക്ഷാൽക്കാരത്തിന്റെ അമൂല്യതത്വങ്ങളെയും, സ്വാനുഭവത്തിൽകൊണ്ടുവന്ന മാർഗ്ഗങ്ങളെയുമാണ് ഇന്നു് സദ്ഗുരു ലളിതവും സാധാരണന്മാർക്കുപോലും അനുഷ്ഠേയവുമായ രീതിയിൽ നമുക്ക് പ്രദാനം ചെയ്യുന്നതു്. കർമ്മത്തിൽ ഇരുന്നു കർമ്മാതീതനായും, ഭോഗത്തിൽ ഇരുന്നു് ത്യാഗിയായും, സംഗത്തിൽഇരുന്നു നിസ്സംഗനായും സംഘത്തിൽ ഇരുന്നു് ഏകാകിയായും, പ്രപഞ്ചത്തിൽ ഇരുന്നു പരമാർത്ഥത്തെ അനുഭവിക്കുന്നവനായും തീരുവാനുള്ള മാർഗ്ഗങ്ങളെയാണ് പഠിപ്പിക്കുന്നതു്.

ഗൃഹസ്ഥാശ്രമധർമ്മത്തിൽക്കൂടിത്തന്നെ ഈശ്വരസാക്ഷാൽകാരം സിദ്ധിക്കുമെന്നും അധികാരി ഭേദേനയുള്ള മററാശ്രമധർമ്മങ്ങൾ യഥാർത്ഥമായ ഗൃഹസ്ഥാശ്രമജീവിതംകൊണ്ടു ലഭിക്കുമെന്നുള്ള ആദർശത്തിന്റെ പ്രവർത്തനമാണ് സദ്ഗുരു ഇന്നു ഭക്തമണ്ഡലികളിൽക്കൂടെ നിർവ്വഹിച്ചുകൊണ്ടിരിക്കുന്നതു്.

ലോകത്തിലെ ഭൂരിഭാഗവും ഗൃഹസ്ഥാശ്രമികളാണ്. അവർക്ക് ഈശ്വരദർശനം സുലഭമാകുമെന്ന് ശ്രീ രമാദേവി സ്വാനുഭവത്തിൽക്കൂടി ലോകത്തെ മനസ്സിലാക്കി കൊടുക്കുന്നു. ഗൃഹസ്ഥാശ്രമത്തെ പരിശുദ്ധമാക്കി സംരക്ഷിക്കാതിരിക്കുന്നതാണ് ഇന്നു ലോകത്തിലുള്ള ദുരിതങ്ങൾക്കു പ്രധാന ഹേതു. അതു പരിഹരിക്കപ്പെടാവുന്നതാണ്. ശരീരപരമായ ആരോഗ്യവും മാനസികമായ സംസ്കാരവും ആദ്ധ്യാത്മികമായ അനുഭൂതിയും തികഞ്ഞ ഒരു ജനസമുദായത്തെ സൃഷ്ടിക്കുന്നതിനുള്ള പരിപാടികളാണ് ആർഷസംസ്കാരത്തിൻെറ അടിസ്ഥാനത്തിൽ അമ്മ ആവിഷ്കരിച്ചിരിക്കുന്നതു്. ഗൃഹകൃത്യങ്ങൾ ഈശ്വരാർപ്പണബുദ്ധ്യാ, സാധനാരൂപത്തിൽ നിർവ്വഹിക്കുക, മാതൃഭക്തി, പിതൃഭക്തി, പതിഭക്തി, ഗുരുഭക്തി, സഹോദരസ്നേഹം, പുത്രരക്ഷണം ഗൃഹഭരണം, അതിഥിപൂജ, തുടങ്ങിയവ യഥാവിധി നടത്തുക മുതലായ ഗൃഹസ്ഥധർമ്മങ്ങൾവഴി മനസ്സിനെ ശുദ്ധവും നിയന്ത്രിതവുമാക്കിത്തീർത്തു്, ഓരോ മനുഷ്യവ്യക്തിയും, ഈശ്വരനിവാസത്തിന്നുള്ള ക്ഷേത്രമായിത്തീരുകയും, മനസ്സ്, ബുദ്ധി, ഇന്ദ്രിയങ്ങൾ, സ്ഥൂലശരീരം എന്നിവ യന്ത്രംപോലെ ഈശ്വരവിധേയമായി സ്വയം സമർപ്പിക്കപ്പെട്ടു്, ഈശ്വരസാക്ഷാൽക്കാരം ലഭിക്കുന്നതിനു് അർഹരായിത്തീരണമെന്നാണ് സദ്ഗുരു ഗൃഹസ്ഥാശ്രമികളായ സാധാരണ ജനങ്ങളോടു് ഉപദേശിക്കുകയും, മാർഗ്ഗം കാണിച്ചു കൊടുക്കുകയും ചെയ്യുന്നതു്. ഈ ആദർശം അനുസരിച്ചു് സാധനയനുഷ്ഠിക്കുന്ന വ്യക്തികളാണ് യഥാർത്ഥമായ ഗൃഹസ്ഥാശ്രമത്തിന്നു് അധികാരികൾ. അങ്ങനെയുള്ള വ്യക്തികളെക്കൊണ്ടു് നിറഞ്ഞ ഗൃഹങ്ങൾ ശാന്തിയുടെയും ആനന്ദത്തിൻെറയും ക്ഷേമത്തിൻെറയും കേന്ദ്രങ്ങളായ ക്ഷേത്രങ്ങളായത്തീരും. നിർഭയതവും ധൈര്യവും ആദ്ധ്യാത്മികമായ അടിസ്ഥാനവും അവർക്കു സകല കർമ്മങ്ങളിലും പ്രചോദനം നൾകും. ഈ വിധത്തിലുള്ള വീരസന്താനങ്ങളാണ് ലോകത്തെ ഇന്നത്തെ ദുരിതങ്ങളിൽനിന്നു

മോചിപ്പിക്കുന്നതിനു് ആവശ്യമായിട്ടുള്ളതു്. ഈ ആദർശത്തെ ത്രികരണങ്ങളാലും അനുഷ്ഠിക്കുന്നതിനാണു് ഭക്തമണ്ഡലികളിൽ ഓരോ അംഗത്തിനോടും സദ്ഗുരു ആവശ്യപ്പെടുന്നതു്. മററുള്ളവർക്കു മാതൃകയായും, പരിശുദ്ധമായും ഭയരഹിതമായും സ്വധർമ്മാനുഷ്ഠാനത്തിൽ ഉത്തമനസ്സുകളായും ജീവിച്ചു്, ലോകത്തെ മുഴുവനും തന്നെപ്പോലെ ഭാവനചെയ്തു സേവനം ചെയ്യുവാനുള്ള അഭ്യാസമാണു് ഓരോ ശിഷ്യനും നിർവഹിക്കുവാൻ ആജ്ഞാപിക്കപ്പെട്ടിരിക്കുന്നതു്.

ഇങ്ങിനെ ആദർശപരമായ ഗൃഹസ്ഥാശ്രമജീവിതധർമ്മങ്ങൾ സാധനാരൂപത്തിൽ നിർവഹിച്ചു മനോനിയന്ത്രണം സാദ്ധ്യമാക്കുന്നതിനോടുകൂടെ ഭക്തിജ്ഞാനകർമ്മമാർഗ്ഗങ്ങളെ സമന്വയംചെയ്തു് ഈശ്വരസാക്ഷാൽക്കാരത്തിനുള്ള സാധനാക്രമങ്ങളെയും സ്വശിഷ്യന്മാർക്കു് അനുഭവപ്പെടുത്തിക്കൊടുക്കുന്നു. ഭജന ജപം, ധ്യാനം, സ്മരണ മുതലായ സാധനാരീതികളാൽ മനസ്സിനെ ഈശ്വരോന്മുഖമാക്കി, ഒരു രഥത്തിന്റെ രണ്ടു ചക്രങ്ങൾ പോലെയും, ഒരു പക്ഷിയുടെ രണ്ടു ചിറകുകൾപോലെയും പ്രപഞ്ചത്തെയും പരമാർത്ഥത്തെയും ഒത്തൊരുമിച്ചു ശീലിച്ചു സ്വസ്വരൂപദർശനത്തിനുള്ള വഴി സാധാരണന്മാർക്കുപോലും തെളിയിച്ചു കൊടുക്കുന്നു. പണ്ഡിതന്റെയും, പാമരന്റെയും, ധനികന്റെയും, നിസ്സ്വന്റെയും, ബ്രാഹ്മണന്റെയും, ചണ്ഡാലന്റെയും ഹൃദയങ്ങളിൽ ഭക്തിപ്രേമമാധുര്യം നിറച്ചു് യോഗതന്തുക്കളാൽ ബന്ധിച്ചു് ജ്ഞാനനൌകയിലേററി സംസാരസാഗരത്തെ തരണം ചെയ്യിക്കുന്ന മഹത്കർമ്മമാണു് യോഗേശ്വരിയായ അമ്മ ചെയ്തുകൊണ്ടിരിക്കുന്നതു്.

അമ്മയെ കാണാൻ—പരിചയപ്പെടാൻ—ഭജിക്കാൻ—സന്ദർഭം കിട്ടിയ നാമെത്ര ഭാഗ്യശാലികളാണു്. അമ്മയെ കണ്ണുകൊണ്ടു

കാണാനും അമ്മയുടെ തൃപ്പാദങ്ങൾക്കു മുമ്പിൽ സാഷ്ടാംഗപ്രണാമം ചെയ്യാനുമുള്ള ഈ മഹാഭാഗ്യം ദീർഘനാൾ ഞങ്ങൾക്കു നൽകേണമെ എന്ന പ്രാർത്ഥനയോടുകൂടെ ഭാരതം രാമരാജ്യമാക്കി തീർക്കുവാൻ സർവാത്മനാ ആഗ്രഹിച്ച് "രാം രാം" എന്ന ദിവ്യമന്ത്രോച്ചാരണത്തോടുകൂടി നിത്യശാന്തിയെ പ്രാപിച്ച രാഷ്ട്രപിതാവിനെപ്പോലും കോൾമയിർകൊള്ളിപ്പിച്ച വിശ്വവിഖ്യാതമായ ക്ഷേത്രപ്രവേശനവിളംബരം പ്രശംസാർഹമായ ഒരൊററ തൂലികാചലനത്താൽ സൃഷ്ടിച്ച് ഈശ്വരസന്നിധിയിലെ വെറുക്കപ്പെട്ടിരുന്ന അയിത്താചാരം അവസാനിപ്പിച്ച സാക്ഷാൽ ശ്രീ പത്മനാഭദാസനാൽ ഇന്ന് ഗുരുമാതാവിന്റെ ദിവ്യനാമത്തിൽ ഇവിടെ ഉൽഘാടനം ചെയ്യപ്പെടുന്ന മനോഹരവും പരിപാവനവുമായ ആദ്ധ്യാത്മികമന്ദിരത്തിന്റെ ഉദയശുഭദിനത്തിൽ—ഈ ഭക്തമണ്ഡലിയുടെ രക്ഷാകർത്തൃത്വം സദയം ഭംഗിയായി നിർവഹിക്കുന്ന അമ്മമഹാറാണി തിരുമനസ്സിലെ മഹനീയ ഷഷ്ട്യബ്ദപൂർത്തി സുദിനത്തിൽ സർവ മംഗളമാംഗല്യസ്വരൂപയായ ആ ജഗൽജനനിയുടെ പാദങ്ങളിൽ ഭക്തിപൂർവ്വം പ്രണമിക്കുന്നു.



മുഖചിത്രം ശ്രീരമാദേവി മന്ദിര
ത്തിലെ ശ്രീഃകാവിലാണു്. മനോഹര
മായ ഈ ശ്രീഃകാവിൽ പരേതനായ
കണ്ടനാട്ടു ശ്രീ. നാരായണമേനവൻ
പേഷ്ക്കാരുടെ ധർമ്മപത്നി (ബാരിസ്റ്റർ
ശ്രീ. ററി. എൻ. കെ. നായരുടെ പ്രിയ
മാതാവു്) യുടെ ചെലവിൽ പണി കഴി
പ്പിച്ചിട്ടുള്ളതാണു്.